# Church Weekly

Vol. 75
Issue 2
February 2021




**Sri K.C. Chacko**
*Founder of the Church Weekly*
*(1946)*


*An Ecumenical Publication from*
**THE ALWAYE FELLOWSHIP HOUSE**

*75th Year of Publication*
**FOUNDER CHIEF EDITOR : Sri. N.M. ABRAHAM**
First Published : December 1946



## CHURCH WEEKLY
**C/o The Alwaye Fellowship House**
**Union Christian College P.O.**
**Alwaye - 683 102,**
**Kerala, South India.**
**Ph : 0484-2605630, 2606986**

*E-mail : churchweeklyafh@gmail.com*
*fellowshiphse@gmail.com*
*Chief Editor : mgk.afh@gmail.com*
**Website**
*www.alwayefellowshiphouse.com*




**SUBSCRIPTION RATES**

| | Inside India |
|---|---|
| Single Issue | ₹ 10.00 |
| Annual | ₹ 100.00 |
| 10 years | ₹ 900.00 |
| Life (Patron) | ₹ 10000.00 |

| | Outside India |
|---|---|
| Annual | ₹ 600.00 or 10 USD |
| 10 years | ₹ 6000.00 or 100 USD |
| Life (Patron) | ₹ 60000.00 or 1000 USD |

- *Articles, Advertisements and Letters may be sent to the Chief Editor. Photos and matrimonial requests are also welcome. (Full page Rs.1000, Half page Rs.500)*
- *All correspondence regarding subscription enquiries may be sent to the Circulation Manager.*



*Read... Subscribe... Recommend...*



## മഹദ്‌വചനം

**ഉറച്ചു നിന്നവർ ഒലിച്ചുപോയി;**
**ചലിച്ചിരുന്നവർ പിടിച്ചുനിന്നു.**

**– ബസവണ്ണ**

## ഈ ലക്കത്തിൽ

**70 years ago**
Editorial

Church Weekly
10 December, 1950.

# പത്രധർമ്മം

അഖിലേന്ത്യാ പത്രാധിപസമ്മേളനം ഡൽഹിയിൽ വച്ച് ഈ വാരത്തിൽ നടക്കുകയുണ്ടായി. സ്വാതന്ത്ര്യസമ്പാദനത്തോടുകൂടി പത്രങ്ങൾക്കു കൂടുതൽ ഉത്തരവാദിത്വങ്ങളും വർദ്ധിച്ചിട്ടുണ്ടെന്നു ബാബു രാജേന്ദ്രപ്രസാദ്, ശ്രീ. ജവഹർലാൽ നെഹ്രു തുടങ്ങിയ നേതാക്കന്മാർ അനുസ്മരിപ്പിക്കുകയുണ്ടായി. ഒരു ജനകീയ യുഗത്തിൽ പത്രങ്ങൾക്കുള്ള സ്ഥാനവും കർത്തവ്യങ്ങളും പ്രാധാന്യവും വളരെ അധികമാണ്. അഭിപ്രായസ്വാതന്ത്ര്യം ജന്മാവകാശമെന്നു കരുതുന്ന ജനാധിപത്യരാജ്യങ്ങളിൽ പത്രങ്ങൾക്കു അനിയന്ത്രിതമായ സ്വാതന്ത്ര്യം അനുവദിച്ചിട്ടുണ്ട്. ആ സ്വാതന്ത്ര്യത്തെ ദുർവിനിയോഗം ചെയ്യുന്ന പത്രങ്ങളുണ്ട്. അവയ്ക്കെതിരായി വിവേകവും മാന്യതയുമുള്ള പത്രങ്ങൾ സഹകരിച്ചു പൊതുജനാഭിപ്രായത്തെ പ്രാബല്യപ്പെടുത്തുന്നതാണു ഗവണ്മെന്റിന്റെ നിരോധന നടപടികളെക്കാൾ അഭികാമ്യമായിട്ടുള്ളതെന്നു ഇൻഡ്യൻ പ്രധാനമന്ത്രി പ്രസ്താവിക്കുകയുണ്ടായി. ഇൻഡ്യയിൽ പത്രങ്ങൾക്കു ആധുനികപരിതസ്ഥിതിയിൽ ഒരു കർത്തവ്യം കൂടെയുണ്ട്. ഇവിടെ അധികാരത്തിലിരിക്കുന്ന കക്ഷിക്കു പ്രബലമായ ഒരു എതിർകക്ഷിയില്ല. ഭൂരിപക്ഷത്തിന്റെ അനിയന്ത്രിതമായ അധികാര വിനിയോഗത്തെ വിമർശിക്കുകയും എതിരിടുകയും ചെയ്യേണ്ടതു ജനകീയഭരണത്തിൽ അത്യന്താപേക്ഷിതമായ ഒന്നാണ്. ജനകീയഭരണം സ്തുത്യർഹമായി നിർവ്വഹിച്ചുപോരുന്ന ഇംഗ്ലണ്ടിൽ ഇങ്ങനെയുള്ള പ്രതിപക്ഷത്തിന്റെ നേതാവിനു പ്രധാനമന്ത്രിക്കു തുല്യമായ ശമ്പളവും പ്രാധാന്യവും നൽകപ്പെടുന്നതുകൊണ്ടു പ്രതിപക്ഷത്തിനു ബ്രിട്ടീഷ് ജനത കല്പിക്കുന്ന സ്ഥാനം എത്രമാത്രമെന്നു മനസ്സിലാക്കാം. ഇൻഡ്യയിൽ ഈ ചുമതല നിർവഹിക്കുന്നതു പത്രങ്ങളാണ്. ജനകീയഭരണത്തിന്റെ വിജയത്തിനു പര്യാപ്തമായ വിമർശനങ്ങളും നിർദ്ദേശങ്ങളും നൽകേണ്ട ചുമതല മാന്യതയുള്ള പത്രങ്ങളുടേതായിത്തീർന്നിരിക്കുന്നു. ഈ ഉത്തരവാദിത്വത്തെ വിസ്മരിച്ചു പ്രവർത്തനം നടത്തുന്ന പത്രങ്ങൾക്കും വിമർശനങ്ങളെ സ്വാഗതം ചെയ്യാത്ത അധികൃതർക്കും ജനകീയഭരണത്തെ പരാജയപ്പെടുത്തുന്നതിൽ ഒരുപോലെയുള്ള ഉത്തരവാദിത്വമുണ്ട്. രാഷ്ട്രീയവും സാമുദായികവുമായ മണ്ഡലങ്ങളിൽ സേവനം നടത്തുന്ന പത്രങ്ങളെക്കാൾ വളരെയധികം ചുമതലയും ഉത്തരവാദിത്വവും വഹിക്കേണ്ട സഭാപ്രസിദ്ധീകരണങ്ങൾ സമുന്നതങ്ങളായ ആദർശങ്ങളെ വിസ്മരിക്കുന്നതു വളരെ ഗൗരവമേറിയതാണെന്നു പറയേണ്ടതില്ലല്ലോ. മതത്തിന്റെയും പരിശുദ്ധസഭകളുടെയും പേരിൽ നടത്തപ്പെടുന്ന ചില പ്രസിദ്ധീകരണങ്ങളുടെ നിരുത്തരവാദപരമായ വിമർശനങ്ങളും നയവും പ്രതിരോധനാർഹങ്ങളാണ്. അതുപോലെ തന്നെ മാന്യമായി നടത്തപ്പെടുന്ന പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്ന വിമർശനങ്ങളും നിർദ്ദേശങ്ങളും സ്വാഗതം ചെയ്യാത്ത ഭരണാധികാരികൾ ഒരു കാലത്തും വിജയപ്രദമായി സമുദായത്തെ നയിക്കുന്നതല്ല. ദൈവം നിയമത്തിനധീനനായി വർത്തിക്കുന്നു. നിയമങ്ങളുടെ പരിധിയിൽ നിന്നുകൊണ്ടു അഖിലാണ്ഡത്തെ നിയന്ത്രിക്കുന്ന ദൈവം തന്നെയായിരിക്കണം അധികാരികളുടെ മാതൃക. സഭയുടെ നടത്തിപ്പിനും സൽഭരണത്തിനും ആവശ്യമായ ചില നിയമങ്ങൾ രൂപവൽക്കരിച്ചുകഴിഞ്ഞാൽ ആ നിയമങ്ങൾ പാലിക്കുന്നതിൽ ഭരണാധികാരികൾ പാലിക്കുന്ന നിഷ്ഠയായിരിക്കണം, സാധുജനതയുടെ മാതൃക. സഭകളുടെ പുരോഗമനത്തിന് അത്യന്താപേക്ഷിതമായ ഒരു സംഗതി അതിലെ പുരോഹിതന്മാരുടെ നിലയാണ്. ഏറ്റവും കുറഞ്ഞ ചില യോഗ്യതകൾ എങ്കിലും ഈ പദവിയിൽ പ്രവേശിക്കുന്നവർക്കുണ്ടായിരിക്കണമെന്ന അഭിപ്രായം പല സമ്മേളനങ്ങളിലും പ്രകടമാക്കിയിട്ടുണ്ട്. പരമാദ്ധ്യക്ഷ സമിതിയിൽ, ആ കാര്യം നിഷ്കർഷിക്കണമെന്ന് നിബന്ധനയും ഉള്ളതായിട്ടാണ് അറിയുന്നത്. എന്നാൽ ആ നിയമങ്ങളുടെ ലംഘനങ്ങളാണ് പലപ്പോഴും പാലിക്കപ്പെടുന്നതെന്നുള്ളത് പരിതാപകരമായിരിക്കുന്നു. പത്രധർമ്മത്തിന്റെ പേരിൽ സദുദ്ദേശപരമായി ചെയ്യപ്പെടുന്ന ഈ വിമർശനം സമുദായ ദ്രോഹമായോ അധികാരികളോടുള്ള അനാദരവായോ പരിഗണിക്കപ്പെടാതിരുന്നാൽ ഭാഗ്യമായി. ഇങ്ങനെ പലതും ചൂണ്ടിക്കാണിക്കേണ്ട ഭാരവും പത്രധർമ്മത്തിന്റെ പരിധിയിൽ പെടുന്നതാണെന്നുള്ള ഉത്തമബോദ്ധ്യം മാത്രമാണ് ആ കാര്യം ചൂണ്ടിക്കാണിക്കുവാൻ ഈ അവസരം വിനിയോഗിക്കുന്നതിനു പ്രേരിപ്പിച്ചത്. ◎

● മുഖമൊഴി ●

# അമേരിക്ക - 2021 ജനുവരി 20

അമേരിക്കൻ ചരിത്രത്തിൽ ഒരു പുതിയ യുഗം ആരംഭിച്ചിരിക്കുന്നു... ലോകചരിത്രത്തിൽ സമാനതകളില്ലാത്ത, ഒരു പക്ഷേ അനേക രാജ്യങ്ങളിൽ സംഭവിക്കാനിടയുള്ള വികലമായ അധികാരക്കൈമാറ്റം; പിൻഗാമിക്ക് അർഹമായ മാനം കൊടുക്കാതെ, മൂന്നാംകിട അടവുകളുമായി കുറെ ദിവസങ്ങൾ; സുവ്യക്തമായ തോൽവി അംഗീകരിക്കാതെ, നിയമത്തിന്റെ ദാക്ഷിണ്യത്തിൽ അധികാരം പിടിച്ചു നിർത്താൻ നടത്തിയ ദുർബ്ബല നാടകങ്ങൾ; ഒടുവിൽ കുറെ രാഷ്ട്രീയഭ്രാന്തന്മാരെ അണിനിരത്തി, ഭരണസിരാകേന്ദ്രമായ ക്യാപ്പിറ്റോൾ ഹില്ലിൽ അഴിച്ചുവിട്ട അക്രമങ്ങൾ; എല്ലാം കഴിഞ്ഞ്, അമേരിക്കൻ ചരിത്രത്തിലെ ഇരുണ്ട അദ്ധ്യായത്തിന് അന്ത്യം കുറിച്ച്, പിൻഗാമിക്കു മുഖം കൊടുക്കാതെ, കൈ കൊടുക്കാതെ, ഒരു ഇറങ്ങിപ്പോക്ക്; അവിടേക്കാണ് ജോ ബൈഡൻ ജൂണിയർ കടന്നു വന്നിരിക്കുന്നത്!

കേരളത്തിൽ ഇടതു-വലതു സർക്കാരുകൾ മാറിമാറി ഭരിക്കുന്നതുപോലെ, അമേരിക്കയിൽ റിപ്പബ്ലിക്കന്മാരും ഡെമോക്രാറ്റുകളും മാറിമാറി അധികാരത്തിൽ വരാറുണ്ട്. എങ്കിലും റിപ്പബ്ലിക്കന്മാർ പൊതുവെ കടുത്ത യാഥാസ്ഥിതികരായും ഡെമോക്രാറ്റുകൾ താരതമ്യേന കൂടുതൽ ജനപ്രിയരായും ആണ് കാണുന്നത്. 2008-ൽ അധികാരമേറ്റ ബറാക്ക് ഒബാമാ നാലു വർഷം വീതമുള്ള രണ്ടു ടേം തികച്ചാണ് വഴി മാറിയത്. അന്നത്തെ വൈസ് പ്രസിഡണ്ടാണ് ഇപ്പോൾ പ്രസിഡണ്ടായി ചാർജെടുത്തിരിക്കുന്ന ജോ ബൈഡൻ.

അമേരിക്ക ലോകജനതയുടെ സ്വപ്നഭൂമിയായിട്ടാണ് കരുതപ്പെടുന്നത്. (യാഥാർത്ഥ്യങ്ങളിൽ വ്യത്യാസമുണ്ടാവാം.) അതുപോലെതന്നെ അടിയുറച്ച ക്രിസ്ത്യൻ രാഷ്ട്രമെന്നും പറയപ്പെടുന്നു. (ക്രിസ്ത്യൻ തത്വസംഹിതയിലും ജീവിതത്തിലും വിള്ളലും ചോർച്ചയും എല്ലായിടത്തുമുണ്ടല്ലോ.) ലോകപോലീസായും വല്ല്യേട്ടനായും അവിടവിടെ പ്രത്യക്ഷപ്പെടുമ്പോൾ അതിന്റെ തണൽ അനുഭവിക്കുന്ന രാഷ്ട്രങ്ങൾ പോലും അപ്രിയം ഉള്ളിലൊതുക്കി വണങ്ങിക്കഴിയും. ഇതിനിടയിലൂടെ യുദ്ധക്കച്ചവടം നടത്തുകയും, എവിടെ സമാധാനം വേണം, എവിടെ സമാധാനം തകർക്കണം എന്ന കാര്യത്തിൽ സ്വന്തം താൽപ്പര്യം സംരക്ഷിക്കുകയും ചെയ്യും. അതാണ് അമേരിക്കൻ സ്റ്റൈൽ!!

ഒരു വലിയ രാജ്യത്ത് അതിന്റെ പ്രസിഡണ്ട് എങ്ങനെ ആയിരിക്കരുത് എന്നതിന്റെ ഉദാഹരണമായിരുന്നു ഡൊണാൾഡ് ട്രംപ്. ഉന്നതസ്ഥാനീയർക്ക് ചില തമാശകളും സ്വഭാവവൈകൃതങ്ങളും അലങ്കാരമായിരിക്കാമെങ്കിലും ഒരു വലിയ മനുഷ്യൻ വെറും കോമാളിയായി മാറുന്നത് രാജ്യത്തിനുതന്നെ അപമാനമാണ്. സമൂഹത്തിൽ നിലവിലുള്ള സന്തുലിതാവസ്ഥയും സ്വസ്ഥതയും തകർത്ത്, ജനങ്ങളെ തമ്മിലടിപ്പിക്കുവാനും അകറ്റുവാനും, കറുത്ത വർഗ്ഗക്കാരനെ വെള്ളക്കാരന്റെ കാൽമുട്ടിനടിയിലമർത്തി ശ്വാസം മുട്ടിക്കുവാനും ഒരു ഭരണകൂടം ഇടയാക്കരുത്. കുടിയേറ്റത്തിന്റെ കാര്യത്തിലും വീസയുടെയും ശമ്പളത്തിന്റെയും കാര്യത്തിലുമെല്ലാം അനിശ്ചിതത്വം കൊണ്ടുവരുവാനാണ് ട്രംപ് ശ്രമിച്ചിട്ടുള്ളത്. 2016-ൽ ട്രംപ് വന്നു; 2019-ൽ കൊറോണയും; രണ്ടും കൂടി അമേരിക്കയെ തകർത്തു.

വോട്ടെടുപ്പിനു പിന്നാലെ, റിപ്പബ്ലിക്കന്മാർ പോലും, പ്രത്യേകിച്ച് വൈസ് പ്രസിഡണ്ട് മൈക്ക് പെൻസ്, എതിർനിലപാടെടുത്തതോടെ (പെൻസിന് അഭിനന്ദനങ്ങൾ!) ട്രംപിന് അരങ്ങൊഴിയാതെ നിവൃത്തിയില്ലാതെ വന്നു. പക്ഷേ അനേകർ ട്രംപിന് വോട്ടു ചെയ്തു എന്നത് വിസ്മരിച്ചുകൂടാ! നമ്മൾ സത്യമേവ ജയതേ എന്നു പാടി നടക്കുമ്പോഴും തിന്മയെയും അസത്യത്തെയും വാഴ്ത്തുന്നവർ എന്നും ഉണ്ടാവും.

ട്രംപിന്റെ പതനം കാണുമ്പോൾ, അടുത്തയിടെ ആസ്ട്രേലിയയിലെ ഗാബയിൽ ബോർഡർ-ഗവാസ്കർ ട്രോഫിക്കുവേണ്ടി നടന്ന ഇൻഡ്യ-ആസ്ട്രേലിയ അവസാന ടെസ്റ്റ് ക്രിക്കറ്റ് മത്സരമാണ് ഓർമ്മ വരുന്നത്. മത്സരത്തിനു മുമ്പ്, ഇൻഡ്യൻ കളിക്കാരുടെ മനോവീര്യം തകർക്കാനുള്ള ഹീനശ്രമങ്ങൾ ആസ്ട്രേലിയൻ

കാണികൾ നടത്തിയതു കൂടാതെ, ആസ്ട്രേലിയൻ ക്യാപ്റ്റൻ പ്രകോപനപരമായ ഒരു വലിയ വെല്ലുവിളിയും നടത്തിയിരുന്നു. അത്ഭുതമെന്നു പറയട്ടെ, ട്രംപിനെപ്പോലെ ഒച്ചവെച്ച് പേടിപ്പിക്കുന്ന ആസ്ട്രേലിയ എന്ന ഗോലിയാത്ത്, ഋഷഭ് പന്ത് എന്ന കൊച്ചു ദാവീദിന്റെ മുമ്പിൽ അടിയറവു പറഞ്ഞു! തോറ്റ ആസ്ട്രേലിയയ്ക്കും ജയിച്ച ഇൻഡ്യയ്ക്കും വിശ്വസിക്കാൻ പറ്റാത്ത സൂപ്പർ കിരീടനേട്ടം!!!

പൊള്ളയായ അവകാശവാദങ്ങളും ദീർഘദൃഷ്ടിയില്ലാത്ത നടപടികളും കൊണ്ട് ഇതര രാജ്യങ്ങളുമായുള്ള അന്താരാഷ്ട്രബന്ധങ്ങൾ പോലും തകർത്തെറിഞ്ഞ നാലു കൊല്ലങ്ങൾക്കൊടുവിൽ ട്രംപ് നിലംപതിക്കുമ്പോൾ, കേരളത്തിലെ ചില തദ്ദേശഭരണസ്ഥാപനങ്ങളിൽ മുൻ നിശ്ചയപ്രകാരം വിട്ടുകൊടുക്കേണ്ട അധികാരങ്ങൾ വിട്ടുകൊടുക്കാതെ കടിച്ചുതൂങ്ങി നിൽക്കുന്ന ചില 'എട്ടുകാലി മമ്മൂഞ്ഞു'മാരെയാണ് ഓർമ്മ വരുന്നത്!

ഇനി ബൈഡന്റെ കാലം! ഇപ്പോഴത്തെ അമേരിക്കയെ നമ്മുടെ ധാരണകളിൽ നിറഞ്ഞുനിന്നിരുന്ന നല്ല അമേരിക്കയാക്കി മാറ്റുക... അതൊരു വെല്ലുവിളിയാണ്... ഓരോ നീർക്കോലിയും പ്രധാനമന്ത്രിയാകാൻ മനക്കോട്ട കെട്ടി കാത്തിരിക്കുന്ന ഇൻഡ്യയിൽ നമ്മുടെ രാഷ്ട്രീയനേതാക്കൾക്ക് ട്രംപും ബൈഡനും ഒരു ചൂണ്ടുപലകയാകട്ടെ! ഓരോ സ്ഥാനത്തും അതിനർഹരായവർ വരണം... അമേരിക്കയിലെ ഏറ്റവും പ്രായം കുറഞ്ഞ സെനറ്റർ ആയി തുടങ്ങി, അധികാരത്തിന്റെ വിവിധ രംഗങ്ങളിൽ സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചും ഒരു സാധാരണ മനുഷ്യന്റെ കുടുംബജീവിതത്തിലെ കടുത്ത പ്രശ്നങ്ങൾ അഭിമുഖീകരിച്ചും കുടുംബബന്ധങ്ങൾ കെട്ടുറപ്പോടെ കാത്തുസൂക്ഷിച്ചും അതോടൊപ്പം തന്റെ പ്രസിഡണ്ട് ഒബാമയുടെ പ്രത്യേകാദരം നേടിയ വൈസ് പ്രസിഡണ്ടായി സുദീർഘമായ എട്ടുവർഷം കൂടെ പ്രവർത്തിച്ചും അവസാനം അമേരിക്കയുടെ പ്രസിഡണ്ടായി ജോ ബൈഡൻ ജൂണിയർ കടന്നുവരുമ്പോൾ അമേരിക്കക്കാർക്കു മാത്രമല്ല, സമസ്തലോകജനതയ്ക്കും വലിയ പ്രതീക്ഷകളാണുള്ളത്. അദ്ദേഹം ഇനി ബൈഡൻ 'ജൂണിയർ' അല്ല, ലോകരാഷ്ട്രങ്ങളുടെ പ്രതീക്ഷയും അമേരിക്കയുടെ രക്ഷകനുമായ 'ബൈഡൻ' ആണ് ("നീ പൊന്നപ്പനാടാ, പൊന്നപ്പൻ"...)

ട്രംപിന്റെയും ബൈഡന്റെയും ജീവിതം നമുക്കു ചില പാഠങ്ങൾ നൽകുന്നു... ഭരണകാലത്ത്, സാധാരണക്കാരന്റെ ജീവിതം പന്താടാതെ, എല്ലാവർക്കും നന്മ വരുന്ന കാര്യങ്ങളിൽ ശ്രദ്ധിക്കുക... നമുക്കു ലഭിക്കുന്ന സ്ഥാനമാനങ്ങൾക്കു യോഗ്യമായ രീതിയിൽ വർത്തിക്കുവാൻ ശ്രമിക്കുക.... വിജയങ്ങൾ മറ്റുള്ളവരുടെ കണ്ണിൽ പൊടിയിടാനുള്ള തന്ത്രങ്ങളാകാതെ, ആത്യന്തികമായി ഗുണം പ്രദാനം ചെയ്യുന്ന മഹത്സംരംഭങ്ങളാകട്ടെ... അതേ മനോഭാവത്തോടെ, പരാജയങ്ങൾ വിജയത്തിലേക്കുള്ള വഴി തുറക്കട്ടെ.... തോൽവിയെ അംഗീകരിക്കുവാനും വിജയിയെ ആദരിക്കുവാനും മനസ്സുണരട്ടെ... സ്വന്തം നേട്ടത്തിനുവേണ്ടി സാമൂഹ്യബന്ധങ്ങളും സമാധാനവും തകർക്കുന്ന ക്ഷുദ്രപ്രവൃത്തികൾ നേതാക്കളിൽ നിന്ന് ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ. (കേരളത്തിലെ എവർഗ്രീൻ സോളാർ കേസ് മറന്നിട്ടില്ല!)

ശിഥിലമായ രാഷ്ട്രീയകെട്ടുപാടുകളും ദുർബ്ബലമായ കുടുംബബന്ധങ്ങളുമായി ട്രംപ് പടിയിറങ്ങിയപ്പോൾ, കെട്ടുറപ്പുള്ള കുടുംബബന്ധങ്ങളും ദൈവവിശ്വാസത്തിൽ അധിഷ്ഠിതമായ പ്രവർത്തനശൈലിയുമായി ബൈഡൻ കടന്നു വന്നു. ഇരുളിനു ശേഷം കടന്നുവരുന്ന വെളിച്ചമെന്നുതന്നെ നമുക്കു പ്രതീക്ഷിക്കാം... പ്രസിഡണ്ട് പറയുന്നതെല്ലാം തലയാട്ടി സമ്മതിക്കാത്ത വൈസ് പ്രസിഡണ്ട് കമലാ ഹാരിസ് ബൈഡന് ഒരു നല്ല സഹചാരിയും വഴികാട്ടിയും ആകുമെന്ന് നമുക്ക് കരുതാം.... കമലയുടെ ഏഷ്യൻ അമേരിക്കൻ പശ്ചാത്തലം അമേരിക്കയുടെ വിശാലവീക്ഷണത്തിനു നിദാനമാകട്ടെ... നമ്മുടെ സ്വപ്നഭൂമിയായി, കനാൻ ദേശമായി അമേരിക്ക വീണ്ടും മാറട്ടെ....വീണ്ടുമൊരു ലോകമഹായുദ്ധത്തിന് ഇട നൽകാതെ ലോകസമാധാനം ഉറപ്പുവരുത്തുവാൻ അമേരിക്കയ്ക്കു കഴിയട്ടെ... "നാം നയിക്കുന്നത്, നമ്മുടെ കരുത്തിന്റെ മാതൃക കൊണ്ടല്ല... നമ്മുടെ മാതൃകയുടെ കരുത്തു കൊണ്ടായിരിക്കണം" എന്ന ബൈഡന്റെ മുദ്രാവാക്യം സാർത്ഥകമായിത്തീരട്ടെ.

◎

ബൈബിൾ ചിന്തകൾ - 100

പ്രൊഫ. എം. വൈ. യോഹന്നാൻ



# നല്ല ഇടയൻ

"യഹോവ എന്റെ ഇടയനാകുന്നു; എനിക്ക് മുട്ടുണ്ടാകയില്ല." (സങ്കീ. 23:1)

ആനന്ദത്തിന്റെയും ആഹ്ലാദത്തിന്റെയും തിരത്തള്ളലുകൾ കൊണ്ട് ജീവിതമാകെ ശാന്തിയുടെ സന്ദേശം പ്രചുരമായി പ്രചരിപ്പിക്കുന്ന ശക്തിയുറ്റ സ്രോതസ്സുകളാണ് തിരുവചനത്തിലെ സങ്കീർത്തനങ്ങൾ. Psalms എന്ന പദത്തിന് Tehillim എന്ന വാക്കാണ് എബ്രായ ഭാഷയിൽ നൽകിയിരിക്കുന്നത്. അതിന് ഗാനങ്ങൾ, സ്തുതികൾ, കീർത്തനങ്ങൾ എന്നെല്ലാമാണ് അർത്ഥം. ഹൃദയത്തിൽ ദൈവത്തോടുള്ള നന്ദിയും സ്നേഹവും നിറഞ്ഞ് ദൈവത്തിന്റെ കൃപയിലേക്ക് മനുഷ്യനെ ആനയിക്കുന്ന അത്ഭുതകരമായ അനുഭവങ്ങളാണ് സങ്കീർത്തനങ്ങളിലൂടെ നമുക്ക് ലഭിക്കുന്നത്.

സങ്കീർത്തനങ്ങൾ 22, 23, 24 എന്നിവ 'ഇടയസങ്കീർത്തനങ്ങൾ' എന്നാണ് അറിയപ്പെടുന്നത്. 22-ാം സങ്കീർത്തനത്തിൽ കർത്താവായ യേശുക്രിസ്തുവിനെ നല്ല ഇടയൻ അഥവാ പ്രവാചകനായും, 23-ാം സങ്കീർത്തനത്തിൽ വലിയ ഇടയൻ അഥവാ പുരോഹിതനായും, 24-ാം സങ്കീർത്തനത്തിൽ ശ്രേഷ്ഠ ഇടയൻ അഥവാ രാജാവായും വിവരിക്കുന്നു. ക്രൂശിൽ മരിച്ച ക്രിസ്തു നല്ല ഇടയൻ (യോഹന്നാൻ 10:11), ഉയിർത്തെഴുന്നേറ്റു ജീവിക്കുന്ന ക്രിസ്തു വലിയ ഇടയൻ (എബ്രാ. 13:20-21), ഇനിയും രാജാവായി വരാനിരിക്കുന്ന ക്രിസ്തു ശ്രേഷ്ഠ ഇടയൻ (1 പത്രോസ് 5:4).

സമർത്ഥനായ ഒരു വിദ്യാർത്ഥി പഠിച്ച് വളർന്ന് സാഹിത്യത്തിൽ ഡോക്ടറേറ്റ് സമ്പാദിച്ചു. ''23-ാം സങ്കീർത്തനത്തിന്റെ സാഹിതീയ സൗഭഗം (The Literary Excellence of the 23rd Psalm) എന്നതായിരുന്നു അവന്റെ ഗവേഷണ വിഷയം. ഇടവക പള്ളിയിൽ അവനൊരു അനുമോദന യോഗം ക്രമീകരിക്കപ്പെട്ടു. ആ ഗവേഷണ പ്രബന്ധത്തിന്റെ ഒരു സംഗ്രഹം വിവരിക്കുവാൻ ഇടവക വികാരി അവനോട് ആവശ്യപ്പെട്ടു. 23-ാം സങ്കീർത്തനത്തിന്റെ സാഹിത്യമൂല്യം പണ്ഡിതോചിതമായി അവൻ വിവരിക്കുന്നത് അഭിമാന പുളകിതരായി സദസ്സ് കേട്ടുകൊണ്ടിരുന്നു.

എല്ലാവരും അവനെ അഭിനന്ദനങ്ങൾ കൊണ്ട് പൊതിഞ്ഞു. തുടർന്ന് അവൻ പറഞ്ഞു: "എനിക്ക് ആദ്യമായി 23-ാം സങ്കീർത്തനം പരിചയപ്പെടുത്തിത്തന്ന എന്റെ സൺഡേ സ്കൂൾ ഹെഡ്മാസ്റ്റർ ആ സങ്കീർത്തനം വായിക്കുന്നത് ഒന്നുകൂടെ കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്." ഭക്തനായ ആ വൃദ്ധൻ സ്റ്റേജിലേക്കു വന്ന് "യഹോവ എന്റെ ഇടയനാകുന്നു' എന്നു തുടങ്ങി 23-ാം സങ്കീർത്തനത്തിലെ ആറു വാക്യങ്ങളും സാവകാശം വായിച്ചു. "ഞാൻ യഹോവയുടെ ആലയത്തിൽ ദീർഘകാലം വസിക്കും" എന്ന് അദ്ദേഹം വായിച്ചു നിർത്തിയപ്പോൾ അദ്ദേഹത്തിന്റെ മാത്രമല്ല കൂടിയിരുന്ന എല്ലാവരുടെയും കണ്ണുകൾ ഈറനണിഞ്ഞിരുന്നു. അത്ര ഹൃദയസ്പർശിയായിരുന്നു ആ വായന. ആ വലിയ ഇടയന്റെ സ്നേഹമസൃണമായ തലോടൽ അനുഭവിച്ചുകൊണ്ടാണ് അദ്ദേഹം അത് വായിച്ചത്. അപ്പോൾ ആ ചെറുപ്പക്കാരൻ വിനീതനായി കരഞ്ഞുകൊണ്ട് ഇങ്ങനെ പറഞ്ഞു: "I know the Psalm, but my headmaster knows the Shepherd." (എനിക്ക് 23-ാം സങ്കീർത്തനം അറിയാം,

പക്ഷെ എന്റെ ഹെഡ്മാസ്റ്റർക്ക് അതിലെ ഇടയനെ അറിയാം).

സ്വന്തമായ അനുഭവവും (personal experience) സമർപ്പണവും ഉള്ളവർക്കാണ് 23-ാം സങ്കീർത്തനത്തിലെ ഇടയൻ ഒരു യാഥാർത്ഥ്യമായിത്തീരുന്നത്. ക്രിസ്തുവിനോട് വ്യക്തിപരമായ ബന്ധം പുലർത്തുമ്പോഴാണ് നാം അവന്റെ സ്വന്തം ആടുകളായിത്തീരുന്നത്. ആട്ടിടയനായിരുന്ന ദാവീദിന് ഒരു ഇടയനും അവന്റെ ആടുകളും തമ്മിലുള്ള ആത്മബന്ധം നന്നായറിയാം. ഇടയൻ തന്റെ ആടുകളെ എല്ലാം വ്യക്തിപരമായി അറിയുന്നു. ഇടയൻ മുമ്പെ നടക്കുന്നു, ആടുകൾ അവനെ അനുഗമിക്കുന്നു. പച്ചയായ പുൽപ്പുറങ്ങളിൽ അവൻ അവയെ കിടത്തുന്നു. സ്വസ്ഥതയുള്ള വെള്ളത്തിനരികത്തേക്കു അവൻ ആടുകളെ നടത്തുന്നു. അവൻ അവരുടെ പ്രാണനെ തണുപ്പിക്കുന്നു. ഇടയൻ തന്റെ ആടുകൾക്കു വിശ്രമം നൽകുന്നു, ആശ്വാസം നൽകുന്നു, പുതുചൈതന്യം നൽകുന്നു (Rest and Refreshment). ഇടയൻ തന്റെ നീതിപാതകളിൽ അവയെ നടത്തുന്നു. വഴി തെറ്റിപ്പോയവയെ നേർവഴിക്കാക്കുന്നു (Restoration to Righteousness). കൂരിരുൾ താഴ്വരയിൽ കൂടി നടന്നാലും ആടുകൾ ഒരു അനർത്ഥവും ഭയപ്പെടുകയില്ല. ഇടയൻ കൂടെയിരുന്ന് ദുഷ്ടശക്തികളുടെ ആക്രമണങ്ങളിൽനിന്ന് അവയെ സംരക്ഷിക്കുന്നു. അവന്റെ വടിയും കോലും ആടുകളെ ആശ്വസിപ്പിക്കുന്നു (Protection in troubles).

ശത്രുക്കൾ കാൺകെ ഇടയൻ ആടുകൾക്ക് വിരുന്നൊരുക്കുന്നു; പരിക്കു പറ്റിയവയെ അവൻ എണ്ണ പുരട്ടി ആശ്വസിപ്പിക്കുന്നു; ആടുകൾക്ക് മതിയാവോളം കുടിക്കാൻ കുളിർമ്മയുള്ള ജലം നിറഞ്ഞു കവിയുമാറ് കരുതിവയ്ക്കുന്നു (Provision in the wilderness). ക്രിസ്തുവിന്റെ നന്മയും കരുണയും ആയുഷ്ക്കാലമൊക്കെയും തന്റെ ജനത്തെ പിന്തുടരുന്നു (Companion in the journey). ദൈവിക സ്നേഹവും കരുതലും അവൻ തന്നുകൊണ്ടേയിരിക്കും. അവസാനം അവർ നിത്യതയിൽ യഹോവയുടെ ആലയത്തിൽ എത്തിച്ചേർന്ന് ദീർഘകാലം വസിക്കുന്നു. (A home to stay at the end of the journey).

Annie Johnson Flint ഇങ്ങനെ പാടി:

*"His love has no limit, His grace has no measure,*
*His power no boundary known unto men,*
*For out of His infinite riches in Jesus,*
*He giveth and giveth and giveth again."*

അവന്റെ സ്നേഹത്തിന് അതിരില്ല, അവന്റെ കൃപയ്ക്ക് അളവില്ല, അവന്റെ ശക്തിക്ക് യാതൊരു അതിർത്തിയുമില്ല. ജീവിതത്തിലെ എത്രയെത്ര ആകുലങ്ങൾക്കും പ്രശ്നങ്ങൾക്കും അവൻ പരിഹാരം തന്നു; എത്രയെത്ര കെടുതികളിൽ നിന്നും രോഗങ്ങളിൽ നിന്നും മുക്തി തന്നു. നഷ്ടങ്ങളിലേക്ക് നോക്കി നെടുവീർപ്പിട്ടിരിക്കാതെ, ദൈവം ചെയ്ത നന്മകളെ എണ്ണിനോക്കിയാൽ (count the plus points) നാം അറിയാതെ അവനെ സ്തുതിച്ചുപോകും.

നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു. സ്വന്ത രക്തം ചിന്തി ദുഷ്ടന്റെ കയ്യിൽ നിന്നും അവൻ തന്റെ ആടുകളെ രക്ഷിക്കുന്നു. എത്ര മഹത്തായ സ്നേഹം!

He is ever Loving God, He is ever Living God

He is so near, so dear and so real a God.

നമുക്ക് അവനോട് ചേർന്നു നടക്കാം. ആ സ്നേഹത്തെ പിൻപറ്റാം.

*“ഒരു ഇടയനെപ്പോലെ അവൻ തന്റെ ആട്ടിൻകൂട്ടത്തെ മേയിക്കയും കുഞ്ഞാടുകളെ ഭുജത്തിൽ എടുത്തു മാർവ്വിടത്തിൽ ചേർത്തു വഹിക്കയും തള്ളകളെ പതുക്കെ നടത്തുകയും ചെയ്യും”* (യെശയ്യാവ് 40:11).

**പ്രൊഫ. എം.വൈ. യോഹന്നാൻ സാറിന്റെ നൂറാം ലേഖനം പ്രസിദ്ധീകരിക്കുന്ന ഈ വേളയിൽ ചർച്ച് വീക്കിലിയുടെ പ്രത്യേക നന്ദി അറിയിക്കുന്നതോടൊപ്പം അദ്ദേഹത്തിന്റെ ആയുരാരോഗ്യങ്ങൾക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.**

**ക്രൈസ്തവദർശനം-39**

പ്രൊഫ. ടി.വി.തോമസ്



പുതുവർഷ ചിന്തകൾ തുടരുന്നു...

# നവവത്സര പ്രതീക്ഷകൾ




2020-നോടു വിടപറഞ്ഞ്, പുത്തൻ പ്രതീക്ഷകളുമായി 2021-നെ നാം വരവേൽക്കുകയുണ്ടായി. 2020-ൽ പ്രതീക്ഷയർപ്പിച്ചിരുന്ന വളരെയേറെ കാര്യങ്ങൾ നമുക്ക് സാദ്ധ്യമാകാതെപോയി. നമ്മൾ ആഗ്രഹിക്കുന്ന കാര്യങ്ങളിൽ ദൈവമാണ് അന്തിമ തീരുമാനം കൈക്കൊള്ളുന്നത് എന്ന വലിയ പാഠം 2020 നമ്മെ പഠിപ്പിച്ചു. ദൈവത്തിന് നമ്മെക്കുറിച്ചുള്ള ഉദ്ദേശ്യം തന്നെയാണ് നമ്മുടെ ജീവിതത്തെ അർത്ഥവത്താക്കിത്തീർക്കുന്നത്. ലോകത്തെ കൈപ്പിടിയിൽ ഒതുക്കിയെന്നു കരുതിയിരുന്ന മനുഷ്യൻ ഒരു ചെറു അണുമൂലമുണ്ടായ മഹാമാരിയുടെ മുന്നിൽ പ്രതിവിധികളില്ലാതെ പകച്ചു നിൽക്കുന്നതാണ് പോയ വർഷം നാം കണ്ടത്. ലോകമെമ്പാടും എത്രയേറെ ആളുകളുടെ ജീവൻ ആണ് ഹോമിക്കപ്പെട്ടത്. കൊറോണ വൈറസ് വിതച്ച നാശനഷ്ടങ്ങൾ കെട്ടടങ്ങുന്നതിനുമുൻപ് അതിലും ശക്തമായ വൈറസുകൾ ലോകത്തിൽ അവിടവിടെയായി മനുഷ്യജീവനെ വേട്ടയാടിത്തുടങ്ങി. എങ്കിൽക്കൂടി നമുക്ക് ശുഭപ്രതീക്ഷകളോടെ 2021-നെ സ്വാഗതം ചെയ്യാം. 2020-ൽ നമുക്ക് നേരിട്ടിട്ടുള്ള എല്ലാ കഷ്ടനഷ്ടങ്ങളും 2021-ൽ നന്മയ്ക്കായി വ്യാപരിക്കുമെന്ന് രണ്ട് ചെറിയ സംഭവകഥകളിലൂടെ വ്യക്തമാക്കാം :

ഒരു കർഷകന് ആകെയുണ്ടായിരുന്ന ഒരു കുതിര ഒരു ദിവസം ഓടിപ്പോയതിനെത്തുടർന്ന് അവിടെ കൂടിയ ആളുകൾ അദ്ദേഹം നിർഭാഗ്യവാനാണെന്ന് പറഞ്ഞപ്പോൾ അതിനു മറുപടിയായി ആ കർഷകൻ, ഒരുപക്ഷേ അതു ശരിയായിരിക്കാമെന്നു മാത്രം പ്രതികരിച്ചു. അടുത്ത ദിവസം തന്റെ കുതിര മറ്റു മൂന്ന് കാട്ടുകുതിരകളുമായി എത്തിച്ചേർന്നപ്പോൾ താൻ ഭാഗ്യവാനാണെന്ന് ഇതേ ആളുകൾ പറഞ്ഞപ്പോഴും ആ കർഷകന്റെ പ്രതികരണം ആദ്യത്തേതുതന്നെയായിരുന്നു. അന്നേദിവസം ആ കർഷകന്റെ ഏകമകൻ മെരുങ്ങാത്ത ഒരു കാട്ടുകുതിരയുടെ പുറത്തുകയറി സവാരിയ്ക്കിറങ്ങി. വഴിയിൽ കുതിര കുടഞ്ഞിട്ട് അവൻ വീണ്, അവന്റെ കൈകാലുകൾ ഒടിഞ്ഞു. ഓടിക്കൂടിയ ആളുകൾ താൻ നിർഭാഗ്യവാനാണെന്നും തന്റെ ഗതി ആർക്കും ഉണ്ടാവാതിരിക്കട്ടെയെന്നും പറഞ്ഞപ്പോഴും അദ്ദേഹം ആദ്യപ്രതികരണത്തിൽതന്നെ ഉറച്ചുനിന്നു. അതിനടുത്ത ദിവസം യുദ്ധത്തിന് കോപ്പു കൂട്ടുന്നതിന്റെ ഭാഗമായി പട്ടാളക്കാർ നാട്ടിലെ ആൺകുട്ടികളെ നിർബന്ധപൂർവ്വം കൂട്ടിക്കൊണ്ടുപോയി. കർഷകന് ഏക ആശ്രയമായിരുന്ന മകനെ അവന്റെ കൈകാലുകൾക്കുണ്ടായിരുന്ന ക്ഷതംമൂലം വിട്ടുകളയുകയാണുണ്ടായത്. താൻ എത്രമാത്രം ഭാഗ്യവാനാണെന്ന് ഇപ്പോഴാണ് മനസ്സിലായത് എന്ന് ഓടിക്കൂടിയ നാട്ടുകാർ പറയുകയുണ്ടായി. തന്റെ കുതിര ഓടിപ്പോയതിനും, മറ്റു കുതിരകളെ കൂട്ടിക്കൊണ്ടുവന്നതിനും, കുതിരപ്പുറത്തു

നിന്ന് വീണ് മകന്റെ കൈകാലുകൾ ഒടിഞ്ഞതിനുമൊക്കെ ഇതുമൂലം അർത്ഥമുണ്ടായി. ആ കർഷകന്റെ ജീവിതത്തിൽ നേരിട്ട പ്രയാസങ്ങൾ തന്റെ ഭാവിജീവിതത്തിൽ കൂടുതൽ അനുഗ്രഹങ്ങൾ നേടുന്നതിന് കാരണമായി ഭവിച്ചു.

നമുക്ക് പ്രതീക്ഷ നൽകുന്ന ഒരു സംഭവകഥ കൂടി വിവരിക്കാം. സാധാരണക്കാരനായ ഒരു മനുഷ്യന്റെ ജീവിതാഭിലാഷമായിരുന്നു ഭാര്യയോടും മകനോടുമൊപ്പം ഒരു കപ്പൽയാത്ര നടത്തുകയെന്നത്. അദ്ദേഹം അതിനുവേണ്ട ഒരുക്കങ്ങൾ ചെയ്യുവാൻ തുടങ്ങി. പക്ഷേ യാത്രയുടെ ദിവസം അടുത്തുവന്നപ്പോൾ മകനെ ഒരു പട്ടി കടിക്കുകയുണ്ടായി. അതിന്, കുറെനാളത്തെ ചികിത്സ ആവശ്യമായിവന്നു. കരയിലൂടെയുള്ള യാത്രകളല്ലാതെ, വെള്ളത്തിലൂടെയുള്ള യാത്രകൾ പാടില്ലയെന്ന് ഡോക്ടർ നിഷ്കർഷിക്കുകയുണ്ടായി. ഭാര്യയും മകനും ഒന്നിച്ചല്ലാതെയുള്ള യാത്രയിൽ അയാൾക്ക് താൽപര്യമുണ്ടായിരുന്നില്ല. യാത്ര മുടങ്ങിയതിൽ അയാൾ വളരെ നിരാശനായി. കടൽക്കരയിൽനിന്നും യാത്രക്കാരുമായി കപ്പൽ പുറപ്പെടുന്നതു കാണുവാൻ നിശ്ചിതദിവസം അയാളും എത്തിച്ചേർന്നു. ആ കാഴ്ച തന്റെ കണ്ണുകളെ ഈറനണിയിച്ചു. വീട്ടിൽ തിരിച്ചെത്തിയപ്പോൾ ഭാര്യ സമാധാനിപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും ഫലമുണ്ടായില്ല. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ആ കപ്പൽ അറ്റ്ലാന്റിക് സമുദ്രത്തിൽ ഐസ്കട്ടയിൽ ഇടിച്ചുതകർന്നുവെന്നും അതിലുണ്ടായിരുന്ന എല്ലാ ജീവനും പൊലിഞ്ഞുവെന്നും പത്രദ്വാരാ മനസ്സിലാക്കുവാൻ കഴിഞ്ഞു.

ജീവിതത്തിൽ സംഭവിക്കുന്ന എല്ലാറ്റിനും ഒരു കാരണമുണ്ട് എന്ന്, 15-ാം വയസ്സിൽ കാൻസർ പിടിപെട്ടു എങ്കിലും അതിൽനിന്നും പൂർണ്ണമുക്തി നേടിയ, 35 വയസ്സുകാരിയായ കനേഡിയൻ എഴുത്തുകാരിയും പ്രൊഫസറുമായ കെയിറ്റ് ബൗളർ 'Everything Happens for a Reason' എന്ന പുസ്തകത്തിൽ തന്റെ ജീവിതാനുഭവത്തിലൂടെ വിവരിക്കുന്നു. റോമാ ലേഖനം 8:28-ൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "എന്നാൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക്, നിർണ്ണയപ്രകാരം വിളിക്കപ്പെട്ടിരിക്കുന്നവർക്കുതന്നെ, സകലവും നന്മയ്ക്കായി കൂടി വ്യാപരിക്കുന്നു." കഷ്ടനഷ്ടങ്ങൾ ഉണ്ടാകുമ്പോൾ നാം ദൈവത്തെ പഴിചാരിയെന്നുവരാം. എന്നാൽ ഒന്നും ദൈവം അറിയാതെ നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്നില്ലായെന്ന് നമ്മൾ ഓർക്കണം. "ആണ്ടിന്റെ ആരംഭം മുതൽ അതിന്റെ അവസാനംവരെ ദൈവമായ യഹോവയുടെ ദൃഷ്ടി അതിന്മേൽ ഇരിക്കുന്നു" (ആവർത്തനം 11:12). ആണ്ടിനും പ്രകൃതിയിൽ കാലഭേദങ്ങൾ വരുത്തുന്ന മാറ്റങ്ങൾക്കും യഹോവയായ ദൈവം പ്രാധാന്യം കല്പിക്കുന്നുവെന്നുകൂടി ഈ വേദവചനം നമ്മെ ഓർമ്മിപ്പിക്കുന്നു. 2020-ൽ ഉണ്ടായ കഷ്ടനഷ്ടങ്ങൾ 2021-ൽ മാറിപ്പോകുന്നതിനുവേണ്ടി ദൈവസന്നിധിയിൽ നമുക്ക് പ്രാർത്ഥിക്കുകയും, അപേക്ഷിക്കുകയും ചെയ്യാം. (ഫിലിപ്പി. 4:6 കാണുക). നിരാശയിലായിരുന്ന്, പ്രത്യാശ ലഭിച്ച ദൈവഭക്തരായ ഏലിയാപ്രവാചകനെപ്പോലെ, യോനാപ്രവാചകനെപ്പോലെ, പൗലൊസ് അപ്പൊസ്തലനെപ്പോലെ നിരാശയിലായിരിക്കുന്ന ആളുകൾക്ക് 2021-ൽ പ്രത്യാശയുടെ അനുഭവങ്ങൾ ഉണ്ടാകുമെന്ന് പ്രതീക്ഷിക്കാം. 2021-ൽ കൂടുതൽ നന്മകൾക്കായി നമുക്ക് കാത്തിരിക്കാം. എല്ലാ മാന്യവായനക്കാർക്കും എന്റെ പുതുവത്സരാശംസകൾ.

*"We will open the book. Its pages are blank. We are going to put words on them ourselves. The book is called Opportunity and its first chapter is New Year's Day."* - Edith Lovejoy Pears

**കൽപ്പടവുകൾ-6**

ഫാ. ജോണി ജോർജ്ജ്
കോർ എപ്പിസ്കോപ്പാ



# പ്രകാശ സ്രഷ്ടാവ്

(തുടർച്ച)

കഴിഞ്ഞ മൂന്ന് അദ്ധ്യായങ്ങളിൽ ദൈവം എങ്ങനെ സൃഷ്ടികർമ്മം നടത്തി എന്നുള്ളതിനെ സംബന്ധിച്ച് ഒരു ചെറുവിവരണമാണ് നൽകിയത്. പാഴായും ശൂന്യമായും ഇരുന്ന ഭൂമിയിൽ ദൈവാത്മാവ് പ്രവർത്തിച്ചപ്പോൾ പല തരത്തിലുള്ള മാറ്റങ്ങൾ ഉണ്ടായി. ആദ്യം ആഴത്തിന്മേൽ അഥവാ വെള്ളത്തിൻ മീതെ ഇരുൾ വ്യാപരിച്ചിരുന്നു. അതിന്മീതെ ദൈവത്തിന്റെ ആത്മാവ് പരിവർത്തിച്ചു(hover)കൊണ്ടിരുന്നു. 'പരിവർത്തിക്കുക' എന്നാൽ ചുറ്റിനടക്കുക, വട്ടമിട്ടു പറക്കുക, ചുറ്റിപ്പറ്റി നിൽക്കുക, ചലിക്കുക എന്നെല്ലാമാണ് അർത്ഥം. P.O.C. Bible-ൽ "ദൈവത്തിന്റെ ചൈതന്യം വെള്ളത്തിന്മീതെ ചലിച്ചുകൊണ്ടിരുന്നു" എന്നാണുള്ളത്; 'ദൈവചൈതന്യം' എന്നതിന് പകരം 'കൊടുങ്കാറ്റ്' എന്നുമാകാമെന്ന് footnote ആയി കൊടുത്തിട്ടുണ്ട്. R.S.V. Bible-ൽ 'Moving over' എന്നാണ്. New English Bible-ൽ ആകട്ടെ roving എന്നും. പാഴും ശൂന്യവുമായിരുന്ന പ്രകൃതിയിൽ ദൈവത്തിന്റെ നിരന്തരമായ നിരീക്ഷണം ഉണ്ടായിരുന്നു എന്ന് സാരം. പ്രകൃതിയുടെ ആകൃതിക്കും പ്രകൃതിക്കും മാറ്റം വന്നു. ചിട്ടയും ക്രമവും ഉണ്ടായി. 6 സൃഷ്ടികളെപ്പറ്റിയാണ് ഇതോടനുബന്ധിച്ച് പറയുന്നത്. മനുഷ്യസൃഷ്ടിയൊഴിച്ച് ബാക്കിയെല്ലാം ദൈവത്തിന്റെ വാക്കുകൊണ്ടാണ് ഉണ്ടായത്. വെളിച്ചം മുതൽ മനുഷ്യൻ വരെ നീളുന്ന സൃഷ്ടികർമ്മം. "കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ" എല്ലാം ദൈവം സൃഷ്ടിച്ചു.

ഇതിൽ ആദ്യസൃഷ്ടി പ്രകാശമാണ്. പക്ഷേ 'വെളിച്ച'ത്തിന്റെ സൃഷ്ടി സംബന്ധിച്ചുള്ള വിവരണം ദുർഗ്രഹമാണ്; ചിട്ടയില്ലാത്താണെന്നും തോന്നാം. ആദ്യദിവസംതന്നെ പ്രകാശം പ്രത്യക്ഷപ്പെടുന്നു. സസ്യലോകസൃഷ്ടിക്കുശേഷം നാലാം ദിവസം മാത്രമാണ് പ്രകാശഗോളങ്ങളായ സൂര്യചന്ദ്രാദികൾ സൃഷ്ടിക്കപ്പെടുന്നത്. ഇവിടെ 'കാര്യം' (result or subject) പ്രകാശമാണ്. 'കാരണം' (കാരണഭൂതൻ) പ്രകാശഗോളങ്ങളാണ്. അവ തമ്മിൽ രണ്ടു ദിവസത്തെ അകലമുണ്ട്. സമയക്രമത്തേക്കാളുപരി കാര്യത്തിന്റെ പ്രാധാന്യമാണ് എടുത്തുകാണിക്കുന്നത് എന്ന വ്യാഖ്യാനവുമുണ്ട്. ഒന്നും നാലും ദിവസങ്ങളിൽ സൃഷ്ടിക്കപ്പെട്ടവ യഥാക്രമം 'വെളിച്ചവും' 'വെളിച്ചങ്ങളും' വ്യത്യസ്തങ്ങളാണ് എന്ന അഭിപ്രായവുമുണ്ട്.

പ്രകാശം ദൈവത്തിന്റെ അസ്തിത്വത്തിന്റെ ഭാഗമാണ്. മാത്രവുമല്ല, ദൈവത്തിനും മനുഷ്യനും ഒന്നുപോലെ പ്രാധാന്യമുള്ളതുമാണ്. ദൈവം ശൂന്യതയെയോ അന്ധകാരത്തെയോ സൃഷ്ടിക്കുന്നില്ല. പക്ഷേ, ദൈവം ഉള്ളിടത്ത് പ്രകാശം ഉണ്ടാകുന്നു. 104-ാം സങ്കീർത്തനത്തിൽ (104:2) ദൈവം ധരിക്കുന്ന വസ്ത്രമായാണ് പ്രകാശത്തെ കാണുന്നത് - "വസ്ത്രം ധരിക്കുംപോലെ നീ പ്രകാശത്തെ ധരിക്കുന്നു." "ദൈവം വെളിച്ചം ആകുന്നു; അവനിൽ ഇരുട്ട് ഒട്ടും ഇല്ല" (1 യോഹ. 1:5). 'ദൈവമഹത്വപ്രകാശ'മായാണ് ദൈവം യിസ്രായേൽക്കാർക്ക് പ്രത്യക്ഷപ്പെട്ടത്. "യഹോവയുടെ തേജസ്സിന്റെ കാഴ്ച പർവ്വതത്തിന്റെ മുകളിൽ കത്തുന്ന തീ പോലെ യിസ്രായേൽ മക്കൾക്ക് തോന്നി" (പുറ. 24:17).

'നിഖ്യാ വിശ്വാസപ്രമാണ'ത്തിൽ യേശുക്രി

സ്തുവിനെക്കുറിച്ച് പറഞ്ഞിരിക്കുന്നത്, "ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പെ പിതാവിൽനിന്ന് ജനിച്ചവനും പ്രകാശത്തിൽനിന്നുള്ള പ്രകാശവും സത്യദൈവത്തിൽനിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവനും തന്നാൽ സകലവും നിർമ്മിക്കപ്പെട്ടവനും..." എന്നാണ്. വി. യോഹന്നാന്റെ സുവിശേഷം ആരംഭിക്കുന്നത് ദൈവപുത്രനെ 'വചനം' എന്ന് വിശേഷിപ്പിച്ചുകൊണ്ടാണ്. "ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടുകൂടെയായിരുന്നു; വചനം ദൈവം ആയിരുന്നു. അവൻ ആദിയിൽ ദൈവത്തോടുകൂടെയായിരുന്നു. സകലവും അവൻ മുഖാന്തരം ഉളവായി; ഉളവായതൊന്നും അവനെക്കൂടാതെ ഉളവായതല്ല" (വി. യോഹ. 1:1-3). വചനം (Word) സർവജ്ഞാനമാണ് (Supreme Wisdom), സർവ്വത്തിന്റെയും കാരണഭൂതനാണ് (Supreme Reason). ഗ്രീക്കുഭാഷയിൽ വചനം 'Logos' ആണ്. സൃഷ്ടികർമ്മത്തിൽ (creation; Greek: logikos) പങ്കാളിയാണ്. സ്വയം പ്രകാശിക്കുന്നവനാണ്. അവൻ എന്നും ലോകത്തിലുണ്ട്: "ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്ക് വന്നുകൊണ്ടിരുന്നു. അവൻ ലോകത്തിൽ ഉണ്ടായിരുന്നു; ലോകം അവൻമൂലം ഉളവായി" (യോഹ. 1:9-10). ''ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു'' (യോഹ. 8:12), ''ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചം ആകുന്നു" (യോഹ. 9:5). ദൈവത്തിന്റെ സ്വയം പ്രകാശിതമാകുന്ന അസ്തിത്വത്തിന്റെ വെളിപ്പെടൽ മാത്രമായിരുന്നു ഒന്നാം ദിവസത്തെ സൃഷ്ടികൊണ്ട് അർത്ഥമാക്കുന്നത് എന്ന വ്യാഖ്യാനവുമുണ്ട്. "ഞാനും പിതാവും ഒന്നാകുന്നു" (യോഹ. 10:9) എന്ന് കർത്താവുതന്നെ പറഞ്ഞിട്ടുണ്ട്. ഉളവായതെല്ലാം ഉണ്ടായത് വചനം (creative power) മൂലമാണ്. ഈ വചനം ഇരുട്ടിനെ അപ്രത്യക്ഷമാക്കി (God spoke and dispelled darkness). ഈ പ്രകാശത്തെ മോശെ കത്തുന്ന മുൾപ്പടർപ്പിൽ (burning bush) കണ്ടു (പുറ. 3:1-4). പത്രോസും യാക്കോബും യോഹന്നാനും താബോർമലയിൽ വച്ച് ഈ പ്രകാശത്തെ കാണുകയുണ്ടായി: 'ഈ വാക്കുകളെ പറഞ്ഞിട്ട് എട്ടുനാൾ കഴിഞ്ഞിട്ട് അവൻ (യേശു) പത്രോസിനേയും യോഹന്നാനേയും യാക്കോബിനേയും കൂട്ടിക്കൊണ്ട് പ്രാർത്ഥിപ്പാൻ മലയിൽ കയറിപ്പോയി. അവൻ പ്രാർത്ഥിക്കുമ്പോൾ മുഖത്തിന്റെ ഭാവം മാറി, ഉടുപ്പ് മിന്നുന്ന വെള്ളയായും തീർന്നു'' (വി. ലൂക്കോസ് 9:28-29).

ദൈവം പ്രകാശമാണ്. ''ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു'' എന്നു പറഞ്ഞ കർത്താവുതന്നെ ''നിങ്ങൾ ലോകത്തിന്റെ വെളിച്ചം ആകുന്നു" (വി. മത്തായി 5:13) എന്ന് പറഞ്ഞിട്ടുണ്ട്. സൂര്യനിൽ നിന്ന് പ്രകാശം ചന്ദ്രനിൽ പതിക്കുകയും ചന്ദ്രൻ രാത്രിയിൽ വെളിച്ചം നൽകുകയും ചെയ്യുന്നു. അതുപോലെയാണ് നാം. അതിനുള്ള സാധ്യത ഉണ്ടാകുന്നത് പരിശുദ്ധാത്മാവ് പ്രവർത്തിക്കുമ്പോഴാണ്. പരിശുദ്ധാത്മാവുതന്നെ പ്രകാശമാണ്. "ദൈവത്വത്തിലെ മൂന്നാമത്തെ പ്രകാശത്തെക്കുറിച്ചും അവൻ (പുത്രൻ) ഞങ്ങളെ പഠിപ്പിച്ചു. അത് പരിശുദ്ധ റൂഹായെന്ന ക്നൂമായാകുന്നു.... പൂർത്തീകരിക്കുന്ന റൂഹായും നിറവേറ്റുന്ന റൂഹായും ആകുന്നു...." (പെന്തിക്കൊസ്തി: ഒന്നാം ശുശ്രൂഷ: പ്രൊമിയോൻ). പ്രകാശത്തെ പൂർത്തീകരിക്കുന്നവനാണ് പരിശുദ്ധാത്മാവ്. മീഖാപ്രവാചകൻ പറയുന്നത് ''ഞാൻ ഇരുട്ടത്ത് ഇരുന്നാലും യഹോവ എനിക്ക് വെളിച്ചമായിരിക്കുന്നു" (7:8) എന്നാണ്. ഇയ്യോബ് തന്റെ പ്രയാസകാലത്തെ അനുസ്മരിച്ചുകൊണ്ട് പറയുന്നു "അന്ന് അവന്റെ ദീപം എന്റെ തലയ്ക്കുമീതെ പ്രകാശിച്ചു. അവന്റെ വെളിച്ചത്താൽ ഇരുട്ടിൽക്കൂടി നടന്നു" (29:3). ◎

ബോധനം

അഡ്വ. വർഗീസ് പി. തോമസ്



# സ്വർഗ്ഗത്തിൽ പരസ്പരം തിരിച്ചറിയുമോ? (തുടർച്ച)

അബ്രാഹാം, ഇസഹാക്ക്, യാക്കോബ് എന്നീ പിതാക്കന്മാരുടെ പേരുകൾ ദൃഷ്ടാന്തമായി ചില സന്ദർഭങ്ങളിൽ യേശു ഉപയോഗിച്ചിട്ടുണ്ട്. പരലോകത്തായിരുന്ന ധനവാൻ എങ്ങനെ പരലോകത്തുള്ള അബ്രാഹാമിനെ മനസ്സിലാക്കുകയും പേർ ചൊല്ലി അപേക്ഷിക്കുകയും ചെയ്യും? അതുപോലെതന്നെ ദൈവം സൃഷ്ടിച്ച് പേരു നൽകിയ ആദാമിന്റെയും ഹവ്വായുടെയും പേരുകൾ സ്വർഗ്ഗത്തിൽ അറിയപ്പെടില്ലെന്ന് എങ്ങനെ പറയാൻ സാധിക്കും? ദൈവം അവരുടെ പേര് മായിച്ചു കളയുമോ? ജീവിച്ചിരുന്നപ്പോൾ തന്റെ പേർ സ്വർഗ്ഗത്തിൽ എഴുതിയിരിക്കുന്നുവെന്ന് അറിഞ്ഞവനാണ് മോശെ. യിസ്രായേൽ മക്കൾ സ്വർണ്ണം കൊണ്ട് കാളക്കുട്ടിയെ ഉണ്ടാക്കിയതിനാൽ ദൈവകോപം അവരുടെമേൽ വരാതിരിക്കാൻ യാചിച്ച മോശെ: *"നീ എഴുതിയ നിന്റെ പുസ്തകത്തിൽനിന്ന് എന്റെ പേർ മായിച്ചുകളയേണമേ"* (പുറപ്പാട് 32:32) എന്ന് അപേക്ഷിക്കുന്നതു കാണാം. മറ്റൊരു പേരിലേ നീ സ്വർഗ്ഗത്തിൽ അറിയപ്പെടുകയുള്ളൂ എന്നു മറുപടി പറഞ്ഞില്ല, നിഷേധിച്ചതുമില്ല. അതുകൊണ്ട് ജീവന്റെ പുസ്തകത്തിൽ എഴുതിയ മോശെയെന്ന പേർ സ്വർഗ്ഗത്തിൽ കാണുകയില്ലെന്ന് എങ്ങനെ നമുക്കു പറയാൻ സാധിക്കും? മോശെയോട് "ഞാൻ അബ്രാഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും ദൈവമെന്ന് അവൻ അരുളിച്ചെയ്യുന്നു; എന്നാൽ അവൻ മരിച്ചവരുടെ ദൈവമല്ല, ജീവനുള്ളവരുടെ ദൈവമത്രേ" എന്ന് മത്തായി 22:32-ൽ പറയുന്നു. ഊരിയാവിന്റെ ഭാര്യയിൽ ദാവീദിനുണ്ടായ കുഞ്ഞ് കഠിനരോഗം ബാധിച്ചു മരിച്ചു. അപ്പോൾ ദാവീദ് അതീവദുഃഖിതനായി, "ഇപ്പോഴോ അവൻ മരിച്ചുപോയി; ഇനി ഞാൻ ഉപവസിക്കുന്നതെന്തിന്? അവനെ മടക്കിവരുത്തുവാൻ എനിക്കു കഴിയുമോ? ഞാൻ അവന്റെ അടുക്കലേക്കു പോകുകയല്ലാതെ അവൻ എന്റെ അടുക്കലേക്കു മടങ്ങിവരികയില്ലല്ലോ എന്നു പറഞ്ഞു" (2 ശമുവേൽ 12:23). ദൈവത്താൽ അഭിഷിക്തനായ ദാവീദിന്റെ പ്രത്യാശ, സ്വർഗ്ഗത്തിൽ ചെല്ലുമ്പോൾ തന്റെ മകനെ കാണാമെന്നാണ്. അവിടെ മകനും അപ്പനും എന്ന സ്ഥാനത്ത് കാണാൻ സാധിക്കയില്ലേ? ദാവീദ് സങ്കീർത്തനത്തിൽ എഴുതി, 'തന്റെ ഭക്തന്മാരുടെ ആഗ്രഹം യഹോവ സാധിച്ചുകൊടുക്കും." വിശ്വാസികളുടെ പേരുകൾ സ്വർഗ്ഗത്തിൽ എഴുതിയിരിക്കുന്നു എന്നു വചനം പറയുന്നു. ഭൂതങ്ങൾ നിങ്ങൾക്ക് കീഴടങ്ങുന്നതിലല്ല, സ്വർഗ്ഗത്തിൽ നിങ്ങളുടെ പേരുകൾ എഴുതിയിരിക്കുന്നതിലത്രേ സന്തോഷിക്കേണ്ടതെന്നു കർത്താവായ യേശുക്രിസ്തു അരുൾ ചെയ്തു. പേരും രൂപവും ആ വ്യക്തിയുടെ തിരിച്ചറിയലിനെയാണു വെളിവാക്കുന്നത്. സ്വർഗ്ഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യജാതന്മാരുടെ സഭയിൽ ഓരോരുത്തരും ഇപ്പോൾ അറിയപ്പെടുന്നതുപോലെ അറിയപ്പെടും. ഗബ്രിയേൽ ദൂതൻ കന്യകമറിയത്തിന് പ്രത്യക്ഷനായി പറഞ്ഞു: "നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും, അവന് യേശു എന്നു പേർ വിളിക്കണം" (ലൂക്കോസ് 1:31). സ്വർഗ്ഗ

ത്തിൽനിന്നും ഇട്ടിരിക്കുന്ന നാമമാണത്. അതേപോലെ സ്വർഗ്ഗത്തിലും അറിയപ്പെടും. ഭൂമിയിൽ വച്ച് നൽകിയ പേര് സ്വർഗ്ഗത്തിൽ ചെല്ലുമ്പോൾ അറിയപ്പെടില്ലെന്നു പറയാൻ സാധിക്കുമോ? യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായിരുന്നു. പൂർണ്ണ മനുഷ്യനു നൽകിയിരുന്ന പേര് സ്വർഗ്ഗത്തിൽ മാറ്റുമോ? ഒരിക്കലുമില്ല. അബ്രാം, സാറായി എന്നിവരുടെ പേരുകൾ അബ്രാഹാം എന്നും സാറായെന്നും ആക്കിയത് സ്വർഗ്ഗത്തിൽനിന്നാണെന്നും നാം ഓർക്കണം. അതുപോലെ യാക്കോബിന്റെ പേര് യിസ്രായേൽ എന്നാക്കിയതും പരിഗണിക്കണം.

തികച്ചും വ്യത്യസ്ത സാഹചര്യങ്ങളിൽ, തങ്ങളെക്കാൾ അനേകവർഷം മുമ്പു ജീവിച്ചിരുന്നവരായി ജഡികമരണം സംഭവിച്ച മോശെയെയും ഉടലോടെ എടുക്കപ്പെട്ട ഏലിയാവിനെയും, മറുരൂപമലയിൽ പത്രോസിനും യോഹന്നാനും യാക്കോബിനും തിരിച്ചറിയുവാൻ സാധിച്ചു. യേശുക്രിസ്തുവിന് 1700 കൊല്ലങ്ങൾക്കുമുമ്പേ കടന്നുപോയ മോശെയെയും 1000 കൊല്ലങ്ങൾക്കു മുൻപ് എടുക്കപ്പെട്ട ഏലിയാവിനെയും യേശുവിന്റെ തേജസ്കരണസമയത്തു പത്രോസിനു മനസ്സിലായി, പേരു ചൊല്ലി പറയുവാൻ സാധിച്ചു. യേശു അവരെ പത്രോസിനു പരിചയപ്പെടുത്തിയതായി പറയുന്നില്ല.

ഉത്ഥിതനായ ക്രിസ്തു താനൊരു പ്രേതമല്ലെന്ന് ശിഷ്യന്മാരെ ബോധ്യപ്പെടുത്താൻ അവരോടുകൂടി തിന്നുകയും കുടിക്കുകയും ചെയ്തു (ലൂക്കോസ് 24: 30, 39). അവർ അവനെ തൊട്ടുനോക്കുവാൻ അനുവദിച്ചു (യോഹ. 20). വാതിലുകൾ അടയ്ക്കപ്പെട്ട നിലയിൽ അവൻ അവർക്കു പ്രത്യക്ഷനായി (ലൂക്കോസ് 24:3). ഇത്തരത്തിൽ കാണപ്പെട്ട ക്രിസ്തുവിന്റെ ഉത്ഥിത മനുഷ്യത്വം ജീവനും ദൈവത്വവും നിറഞ്ഞതായിരുന്നു. ഇതു ദൈവരാജ്യത്തിലെ നിത്യജീവന്റെ പുതിയ രൂപമായിരുന്നു.

പാപംമൂലം വികലമാക്കിയ ദൈവസാദൃശ്യത്തെ പുനഃപ്രതിഷ്ഠിക്കാൻ ദൈവപുത്രൻ മനുഷ്യനായെങ്കിൽ ആ ദൈവസാദൃശ്യത്തിന്റെ വീണ്ടെടുപ്പ് മനുഷ്യന്റെ ആത്മാവിന്റെ മാത്രമല്ല, ശരീരത്തിന്റെയും കൂടിയാണ്. ദൈവസ്വരൂപമായ മനുഷ്യശരീരം തേജസ്കരിക്കുവാനാണ് ദൈവം ശരീരത്തിൽ മരിച്ചത്. ശരീരം ആത്മാവിന്റെ നിത്യകൂടാരം ആണെന്ന ബോധം നമ്മെ ഭരിക്കണം. ഈ പ്രാപഞ്ചിക കാലത്തിൽ തനിക്കേറ്റ ആണിപ്പാടുകളും തിരുമുറിവുകളും ഉത്ഥിത ശരീരത്തിൽ നമ്മുടെ കർത്താവ് വഹിക്കുമെങ്കിൽ ഈ പ്രാപഞ്ചിക ശരീരം നിർമ്മലമായി സൂക്ഷിക്കണമെന്നുള്ളത് ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെയും തേജസ്കരണത്തിന്റെയും സന്ദേശമാണെന്നതിൽ തർക്കമില്ല. വെളിപ്പാട് 21-ാം അധ്യായത്തിൽ പുതിയ ആകാശവും പുതിയ ഭൂമിയും എന്തെന്നു വിവരിക്കുന്നുണ്ട്.

കർത്താവായ യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റതുപോലെ സകല വിശുദ്ധന്മാരും ഉയിർത്തെഴുന്നേൽക്കും (1 കൊരിന്ത്യർ 15). *"അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു."* (യോഹന്നാൻ 1:12). പിതാവാം ദൈവത്തിന്റെ മക്കളായവർ സഭയാകുന്ന കുടുംബത്തിലെ അംഗങ്ങളാണ്. ഒരു കുടുംബത്തിലെ അംഗങ്ങൾ പരസ്പരം സമ്പർക്കത്തിലും കൂട്ടായ്മയിലും ജീവിക്കും. സ്വർഗ്ഗത്തിൽ ജീവനുള്ള ഒന്നിനും ചൈതന്യരഹിതമായി കഴിയാൻ സാധിക്കില്ല. ഒന്നിനു മറ്റൊന്നിനോടു സംസർഗ്ഗം ചെയ്യാതിരിപ്പാനും കഴിയുകയില്ല. അതിനാൽ ദൈവരാജ്യത്തിൽ പരസ്പരം അറിയാൻ ദൈവം ദൈവമക്കൾക്കു ഇടയാക്കും.

◎

ഫാ. ഡോ. തോംസൺ റോബി



# കോവിഡ്കാല വിദ്യാഭ്യാസവും പ്രതിസന്ധികളും

ഗ്രീക്ക് തത്വചിന്തകനായ അരിസ്റ്റോട്ടിലിന്റെ ശ്രദ്ധേയമായ ചിന്തയായിരുന്നു "രക്ഷിതാക്കളെക്കാൾ കൂടുതലായി നാം ബഹുമാനിക്കേണ്ടത് ഗുരുക്കന്മാരെയാണ്, എന്തെന്നാൽ രക്ഷിതാക്കൾ കുട്ടികൾക്ക് ജീവിതം നൽകുന്നു, ഗുരുക്കന്മാർ നന്നായി ജീവിക്കുവാനുള്ള കലയും." നല്ല പൗരന്മാരെ വാർത്തെടുക്കുവാനുള്ള മൂശയാണ് വിദ്യാലയങ്ങൾ. വ്യക്തിത്വമുള്ള ഒരു ജനത വളർന്നുവരാൻ അടിസ്ഥാനപരമായി വിദ്യാഭ്യാസംകൊണ്ടു മാത്രമേ കഴിയുകയുള്ളൂ. എന്നാൽ കോവിഡ് കാലഘട്ടത്തിൽ വലിയ ഒരു മാറ്റം നാം ദർശിക്കുന്നത് വിദ്യാഭ്യാസരംഗത്താണ്. വിദ്യാലയങ്ങളിൽ നിന്നും അകന്ന് കുഞ്ഞുങ്ങൾ നിൽക്കേണ്ടിവരുന്നതും ആധുനിക സങ്കേതങ്ങൾ ഉപയോഗിച്ച് വിദ്യാഭ്യാസം നടത്തുന്നതും അവരിൽ ഉണ്ടാക്കിയ പ്രത്യാഘാതങ്ങൾ എന്തെന്ന് സമൂഹം തിരിച്ചറിയാൻ പോകുന്നതേയുള്ളൂ.

ഗുരുവിന്റെ മുഖത്തുനിന്ന് കേട്ടു പഠിക്കുന്നതിൽ നിന്ന് വ്യത്യസ്തമായി ഗുരുവിന്റെ ശബ്ദം മാത്രം കേട്ട് ശീലിക്കുന്ന അവസ്ഥയിലേക്ക് വിദ്യാഭ്യാസം മാറ്റപ്പെട്ടു. 'Online' ക്ലാസ്സുകളിൽകൂടി നടക്കുന്ന വിദ്യാഭ്യാസം ചില സന്ദർഭങ്ങളിൽ ദുരുപയോഗം ചെയ്യപ്പെട്ടേക്കാം. കാരണം, കുട്ടി ക്ലാസ്സിൽ കയറി ഹാജർ വച്ചതിനുശേഷം ശബ്ദവും വീഡിയോയും ഓഫ് ചെയ്ത് അദ്ധ്യാപകനെ കബളിപ്പിക്കാനിടയുണ്ട്. ഇത് കുട്ടിയുടെ മനോനില അനുസരിച്ചിരിക്കും. വിദ്യാർത്ഥിയുടെ സാമൂഹിക ചുറ്റുപാടുകൾ അവന്റെ പഠനത്തെ സ്വാധീനിക്കുമെന്ന് വ്യക്തം.

പത്രറിപ്പോർട്ടിൻ പ്രകാരം ഈ കോവിഡിന്റെ കാലഘട്ടത്തിൽ ഇരുന്നൂറോളം കുട്ടികൾ ആത്മഹത്യ ചെയ്തതായി പറയപ്പെടുന്നു. വീടുകളിലെ അന്തരീക്ഷവും ജീവിതസാഹചര്യങ്ങളും പല കുട്ടികൾക്കും വ്യത്യസ്തമായിരിക്കും. മദ്യപിക്കുന്ന പിതാവ്, സാമ്പത്തിക പ്രതിസന്ധികൾ, മതപരമായ സാഹചര്യങ്ങൾ, വീടുകളിലെ അസ്വസ്ഥതകൾ എന്നിങ്ങനെ എത്രയോ കദനകഥകൾ! വിദ്യാലയങ്ങളിൽ പോകുന്നവർ അവരുടെ പ്രതിസന്ധികൾ സഹവിദ്യാർത്ഥികളുമായി പങ്കിടുന്നതനാൽ അവരുടെ പ്രയാസങ്ങൾക്ക് ഒരുപരിധിവരെ അയവു വരും. അദ്ധ്യാപകരുമായും കൂട്ടുകാരുമായുമുള്ള ബന്ധത്തിൽ പരസ്പരം ഭാരങ്ങൾ പങ്കുവയ്ക്കുന്നത് കുട്ടികളെ വലിയ വിപത്തിൽ നിന്ന് രക്ഷപ്പെടാൻ സഹായിക്കും. ഇന്നത്തെ സാഹചര്യത്തിൽ വീട്ടിൽ മാത്രം ഇരിക്കുന്ന കുട്ടികൾ പലരും അവരുടെ പ്രയാസങ്ങൾ പങ്കുവയ്ക്കാനിടമില്ലാത്തതിനാൽ നിരാശയിലും പ്രതിസന്ധിയിലുമാണ്. ഈ നിരാശ അവരെ ആത്മഹത്യയിലേക്ക് നയിച്ചേക്കാം. ചിലർ മറ്റു ചില മാർഗ്ഗങ്ങളിലേക്ക് തിരിഞ്ഞു എന്നും വരാം.

ഈ പ്രതിസന്ധിയുടെ കാലഘട്ടത്തിൽ അമിതമായ മൊബൈൽ ഫോൺ ഉപയോഗവും അമിത സൈബർ ഉപയോഗവും കുട്ടികളെ കൊണ്ടുചെന്നെത്തിക്കുന്നത് എവിടെയായിരിക്കും? വിദ്യാർത്ഥികളുടെ മൊബൈൽ ഫോൺ ഉപയോഗം കുറയ്ക്കണം എന്ന് മുൻപ് പറഞ്ഞിരുന്നെങ്കിലും, ഇന്ന് എല്ലാവരും മൊബൈൽ ഫോൺ ഉപയോഗിക്കേണ്ടിവരുന്നത് സൈബർ അടിമപ്പെടലിന് ഇടയാക്കുന്നു. ഇത് വിദ്യാർത്ഥികളെ ഇന്റർനെറ്റിന്റെ ക്രിയാത്മകമായ തലങ്ങളിലേക്കാൾ അതിന്റെ മലിനമായ തലങ്ങളിലേക്ക് ആകർഷിക്കാനിടയുണ്ട്. സൈബർ രംഗത്തുള്ള പല

പ്രതികൂല സാഹചര്യങ്ങളെ മാറ്റിനിർത്തുന്നവരെയും ഇതിനിടയിൽ നാം കാണുന്നു എന്നതാണ് ആശ്വാസം. എന്നാൽ ഭൂരിപക്ഷവും അതിന് കഴിയാത്തവരാണ്. കോവിഡ് മൂലം ഉണ്ടായ പട്ടിണിയും ജോലിനഷ്ടപ്പെടലും സാമ്പത്തികമാന്ദ്യവും നമ്മുടെ സമൂഹത്തെ എത്രമാത്രം ബാധിച്ചിരിക്കുന്നു എന്നത് വ്യക്തമാണ്. എല്ലാ രംഗങ്ങളിലും നാം കാണുന്ന തളർച്ച പഠനരംഗത്തും സംഭവിച്ചിരിക്കുന്നു.

കോവിഡ് കാലഘട്ടത്തിന്റെ ദൂഷ്യഫലം എല്ലാ തലങ്ങളിലും എന്നപോലെ വിദ്യാഭ്യാസരംഗത്തും കണ്ടുവരുന്നു. ശാസ്ത്രത്തിന്റെ നേട്ടങ്ങൾ അതിന് പരിഹാരമായി എന്നു വരാം. എന്നാൽ സ്വഭാവശുദ്ധിയുടെ ദാരിദ്ര്യം ഇല്ലാതാക്കാൻ കഴിയുന്നില്ലെങ്കിൽ ആത്യന്തികമായ പ്രയോജനമുണ്ടാവുകയില്ല. വിദ്യാർത്ഥികളിൽ ഉണ്ടാകുന്ന സ്വഭാവവൈകൃതങ്ങൾ ഒരു വലിയ സാമൂഹ്യ വിപത്തായി മാറാൻ സാധ്യതയുണ്ട്. വീട്ടിൽ മാതാപിതാക്കൾക്കുപോലും വേണ്ട രീതിയിൽ നിയന്ത്രിക്കുവാനും നയിക്കുവാനും കഴിയാത്ത സാഹചര്യം കുട്ടികളിൽ ഉണ്ടാക്കാവുന്ന പ്രശ്നങ്ങൾ എങ്ങനെ പരിഹരിക്കാൻ കഴിയും?

പല നല്ല വശങ്ങളും ഈ കാലഘട്ടം പഠിപ്പിച്ചെങ്കിലും അതിലുപരി പ്രതിസന്ധികളെ വരുംനാളുകളിൽ എങ്ങനെ തരണം ചെയ്യും എന്നത് ഒരു വലിയ പ്രശ്നമാണ്. നിങ്ങൾ മൊബൈൽ ഉപയോഗിക്കരുത് എന്ന് ഇനി പറയാൻ സാധിക്കുമോ, സൈബർ ലോകത്തിന്റെ സാദ്ധ്യതകളെ മനസ്സിലാക്കിയ യുവതലമുറ അതിനോട് വിടപറയുവാൻ തയ്യാറാകുമോ, മുതലായ ചോദ്യങ്ങൾ ഉയർന്നുവരുമ്പോൾ കോവിഡാനന്തര കാലഘട്ടം എന്ത് ഉത്തരം പറയും എന്നത് കാത്തിരുന്ന് കാണണം. വിദ്യാലയങ്ങളിൽ ഉള്ള വിദ്യാഭ്യാസം തുടർന്ന് നടക്കുമോ എന്നു പോലും ശങ്കിച്ചുപോവുകയാണ്. ഗുരുക്കന്മാരുടെ സ്ഥാനത്ത് ആധുനിക ശാസ്ത്രത്തിന്റെ സങ്കേതങ്ങൾ ഇടംപിടിക്കുമോ എന്ന് ചിന്തിക്കുവാൻ ഈ കാലഘട്ടം നമ്മെ പ്രേരിപ്പിക്കുകയാണ്.

ദുഷിച്ച പ്രവണതകളും കുട്ടികൾ സ്വായത്തമാക്കും എന്നത് ഭീതികരമാണ്. 'ബ്ലൂവേൽ' പോലെയുള്ള ഭീകര ഗെയിമുകളും, അധാർമ്മികമായ സൈറ്റുകളും, കുറ്റവൈകല്യങ്ങളുടെ പോസ്റ്റുകളും, ലൈംഗിക വൈകൃതങ്ങളുടെ സൈറ്റുകളും കുട്ടികളെ കൊണ്ടുചെന്നെത്തിക്കുക അരാജകത്വത്തിലേക്കും അധാർമ്മികമായ ജീവിതത്തിലേക്കും ആയിരിക്കും.

"അധികമായാൽ അമൃതും വിഷം" എന്ന് പറയാറുണ്ട്. ഇന്ന് മൊബൈലിന്റെയും മറ്റും അമിതമായ ഉപയോഗം ചിലപ്പോൾ മാരകമായ രോഗങ്ങളിലേക്ക് നമ്മെ കൊണ്ടുചെന്നെത്തിക്കാം. ഇപ്പോൾതന്നെ പല കുട്ടികൾക്കും തലവേദനയും, തലകറക്കവും, ഉറക്കമില്ലായ്മയും, മറ്റു ശാരീരിക പ്രശ്നങ്ങളും ഉണ്ട്. വിഷാദരോഗവും, മാനസികപ്രശ്നങ്ങളും, പഠനത്തോടുള്ള വിരക്തിയും മറ്റും ഉണ്ടാകാനുള്ള സാധ്യതയും തള്ളിക്കളയാനാവില്ല. ഈ ഇലക്ട്രോണിക് മാധ്യമങ്ങളിൽ നിന്നുള്ള റേഡിയേഷനുകൾ വലിയ വിപത്തിലേക്ക് മനുഷ്യനെ എത്തിക്കാം. ഇതിൽനിന്നുള്ള പ്രയോജനം ലഭിക്കുന്നത് ഇവ ഉൽപാദിപ്പിക്കുന്ന കമ്പനികൾക്കും കുത്തകകൾക്കും മാതം ആയിരിക്കും. എല്ലാ കുട്ടികൾക്കും ഇതൊന്നും ഒരുപോലെ പ്രാപ്യമല്ല എന്നതും സത്യമാണ്.

ഇവിടെ ഇന്റർനെറ്റിന്റെ അപര്യാപ്തതയും സാദ്ധ്യതകളും ഒരു പ്രതിസന്ധിയാണ്. നിരവധി കുട്ടികൾക്ക് online-ൽ പങ്കെടുക്കാനുള്ള സൗകര്യം പോലും ഇല്ല എന്ന് നാം ഓർക്കണം. സ്വന്തമായി മൊബൈലും ടിവിയും പോലും ഇല്ലാത്ത കുട്ടികൾ ഉണ്ട്. വികസിത രാജ്യങ്ങളിൽ ഉള്ളതുപോലെ ഈ നാട്ടിലും എല്ലാം ആക്കിത്തീർക്കാനുള്ള ശ്രമം നല്ലതാണ്. പക്ഷേ, അതിനുവേണ്ടത് ഭരണാധികാരികൾ ചെയ്യുന്നില്ല എന്നതാണ് പ്രയാസം. കഴിവുണ്ടെങ്കിലും ഇതൊന്നും ലഭ്യമല്ലാതെ പുറന്തള്ളപ്പെടുന്നവരുടെ വേദന നാം ഓർക്കാറില്ല. കൊട്ടിഘോഷിച്ചു നടത്തപ്പെടുന്ന പല മേളകളും കാമ്പില്ലാത്തതാണ്. കുട്ടികളുടെ ആവശ്യങ്ങൾ ഇന്നതെന്ന് അറിഞ്ഞ് പ്രവർത്തിക്കുകയാണ് ആവശ്യം.

◎

പ്രവാചകന്മാർ – 7

പ്രൊഫ. മാത്യു കോശി



# യിസ്രായേൽ മക്കളുടെ അനിഷേധ്യനായകൻ – മോശെ എന്ന പ്രവാചകൻ

(തുടർച്ച)

## മോശെ മിദ്യാനിൽ

മിദ്യാൻദേശം കനാൻനാട്ടിനടുത്തുള്ള ഒരു മരുഭൂമിയും മലമ്പ്രദേശവുമാണ്. ദൈവത്തിന്റെ പർവ്വതമായ ഹോറേബ് ഇവിടെ സ്ഥിതിചെയ്യുന്നു. ഹോറേബ് പർവ്വതവും സീനായ് മലയും ഒന്നുതന്നെ. അബ്രാഹാമിന്റെ ഭാര്യ സാറാ പ്രസവിച്ച നാലാമത്തെ മകനാണ് മിദ്യാൻ. അവന്റെ സന്തതിപരമ്പര താമസിച്ചിരുന്ന സ്ഥലമായതിനാലാണ് ഈ സ്ഥലം മിദ്യാൻ എന്ന പേരിൽ അറിയപ്പെട്ടത്. മോശെ ഓടിപ്പോയത് എബ്രായർക്ക് പരിചയമുള്ള ഈ സ്ഥലത്തേക്ക് തന്നെയാണ്. രണ്ടു വംശത്തിന്റെയും വലിയ പിതാമഹൻ അബ്രാഹാം തന്നെയാണല്ലോ.

മോശെ മിദ്യാനിൽ എത്തി ഒരു കിണറിന്നരികെ ഇരിക്കുകയായിരുന്നു. അപ്പോൾ പുരോഹിതനായ റെഗൂവേലിന്റെ ഏഴു പുത്രിമാർ ആടുകൾക്ക് വെള്ളം കൊടുക്കുവാൻ കിണററികെ വന്ന് തൊട്ടികളിൽ വെള്ളം നിറയ്ക്കുന്നു (പുറ. 2:18). എന്നാൽ ചില ഇടയന്മാർ വന്ന് പെൺകുട്ടികൾ കോരിവച്ച വെള്ളം തങ്ങളുടെ ആടുകൾക്ക് കൊടുക്കുവാനായി അവരെ ഭയപ്പെടുത്തുന്നു. ഇതു കാണുന്ന മോശെ പെൺകുട്ടികളെ സഹായിക്കുന്നു.

പതിവിലും നേരത്തെ ആടുകളെയുംകൊണ്ട് വീട്ടിൽ എത്തുന്ന പെൺകുട്ടികളോട് പിതാവ് കാരണം അന്വേഷിക്കുമ്പോൾ തങ്ങളെ പരിചയമില്ലാത്ത ഒരു യുവാവ് സഹായിച്ച വിവരം അവർ വർണ്ണിച്ചു കേൾപ്പിച്ചു. പിതാവിന്റെ നിർദ്ദേശപ്രകാരം മോശെയെ ആ പെൺകുട്ടികൾ അവരുടെ ഭവനത്തിലേക്ക് ക്ഷണിച്ചു. മോശെ ആ ക്ഷണം സ്വീകരിക്കുകയും അന്നുമുതൽ ആ ഭവനത്തിൽ താമസിക്കുകയും ചെയ്യുന്നു. ഇതാണ് പശ്ചാത്തലം. റെഗൂവേലിന് യിത്രോ (പുറ. 3:1) എന്നും, ഹോബാബ് (സംഖ്യ. 10:29) എന്നും പേരുകൾ ഉണ്ട്. യിത്രോ എന്ന പേരാണ് കൂടുതൽ പരിചിതമായത്. യിത്രോ തന്റെ മകൾ സിപ്പോറയെ മോശെയ്ക്ക് ഭാര്യയായി നൽകി. അവരുടെ ആദ്യജാതന് ഗേർശോം എന്ന് പേരിട്ടു.

മിദ്യാനിൽ മോശെയുടെ തൊഴിൽ യിത്രോവിന്റെ ആടുകളെ മേയ്ക്കലായിരുന്നു. അക്കാലത്ത് മനുഷ്യരുടെ ആസ്തി നിശ്ചയിച്ചിരുന്നത് മൃഗസമ്പത്ത് കണക്കാക്കിയായിരുന്നു. ദിവസങ്ങളോ മാസങ്ങളോ കഴിഞ്ഞായിരിക്കും ഇടയന്മാർ സ്വഭവനത്തിൽ തിരിച്ചെത്തുന്നത്. മേച്ചിൽസ്ഥലങ്ങൾ കണ്ടുകഴിഞ്ഞാൽ ചിലപ്പോൾ കുറേ നാൾ അതിന് ചുറ്റുമായി ആടുകളെ സംരക്ഷിക്കുകയും അവിടെ രാപാർക്കുകയും ചെയ്യും. വന്യമൃഗങ്ങളിൽനിന്ന് രക്ഷിക്കാനായി രാത്രിയിൽ ആടുകൾ ഉറങ്ങുന്നതിന് ചുറ്റും വേലി തീർത്ത് വാതിൽക്കൽ കാവൽ കിടന്നുറങ്ങുന്നതായിരുന്നു പതിവ്. യേശു പറഞ്ഞ ചില വാക്കുകൾ ശ്രദ്ധിക്കാം: *"ഞാൻ വാതിൽ ആകുന്നു, നല്ല ഇടയൻ തന്റെ ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്നു."* അന്ന് ആട്ടിടയൻ എന്നത് നല്ല അഭിമാനമുള്ള തൊഴിൽ തന്നെ ആയിരുന്നു. 23-ാം സങ്കീർത്തനത്തിൽ ദാവീദ് തന്റെ ഇടയനെപ്പറ്റി വളരെ നല്ല വിവരണം തരുന്നുണ്ടല്ലോ.

ഫറവോന്റെ കൊട്ടാരത്തിലെ സുഖജീവിതവുമായി ഒരു വിധത്തിലും താരതമ്യപ്പെടുത്താവുന്നതല്ല പർവ്വതമുകളിൽ യിത്രോവിന്റെ ആടുകളെയുംകൊണ്ട് അലയുന്ന ജീവിതം. ഫറവോന്റെ കൊട്ടാരത്തിലേക്ക് ഇനിയും തിരികെ പോകുന്നത് അസാദ്ധ്യമാണ്. ആടുകളെ മേയിച്ച് നടക്കുന്ന മോശെയുടെ മനസ്സ് നീറുന്ന അവസ്ഥയിലാണ്. തന്റെ ജനം ഇപ്പോഴും ഊഴിയ

വിചാരകന്മാരുടെ നിർദ്ദാക്ഷിണ്യ പെരുമാറ്റത്താൽ കഷ്ടപ്പെടുകയാണ്. താൻ ഒന്നും ചെയ്യാനാവാതെ അവിടെനിന്നും ഓടിപ്പോന്നിരിക്കയാണ്. ഫറവോനെ ക്കൊണ്ട് യിസ്രായേൽമക്കൾക്കുവേണ്ടി എന്തെങ്കിലും ചെയ്യിക്കാൻ തനിക്ക് സാധിച്ചില്ലല്ലോ എന്ന വ്യസനം മോശെയ്ക്ക് ഉണ്ടായിരുന്നു. എന്നാൽ വളരെ ദൂരെ മിദ്യാനിൽ താൻ വന്നിരിക്കുകയാണ്. ശരീരംകൊണ്ട് അവരിൽനിന്നും ദൂരെ ആണെങ്കിലും മനസ്സുകൊണ്ട് അടുത്താണിരുന്നത്. ഇങ്ങനെയുള്ള ഒരു മാനസികാ വസ്ഥയിലാണ് താൻ ആടിനെ മേയിച്ചു നടന്നിരുന്നത്.

## അത്ഭുതകാഴ്ചയും നിയോഗവും

ഏകദേശം 40 വർഷത്തോളം അങ്ങനെ ആടിനെ മേയിച്ച് മിദ്യാനിൽ കഴിഞ്ഞു. മോശെയ്ക്ക് രണ്ടു പുത്രന്മാരും അവിടെവച്ച് ജനിക്കുന്നു (അ. പ്ര. 7:29). ദൈവികപദ്ധതിയുടെ ആ ഘട്ടം തീരാറായി. പതിവുപോലെ ആടുകളെ മേയിച്ചുകൊണ്ട് ദൈവത്തിന്റെ പർവ്വതമായ ഹോറേബിൽ മോശെ ആയിരിക്കുമ്പോൾ ഒരു അത്ഭുതകാഴ്ച കാണുന്നു. ഒരു മുൾപ്പടർപ്പ് തീപിടിച്ച് കത്തുകയും എന്നാൽ അത് വെന്തുപോകാതിരിക്കുകയും ചെയ്യുന്നു. മോശെ അതിനോടടുത്തു ചെല്ലുന്നു. ഉടനെ യഹോവയായ ദൈവം മുൾപ്പടർപ്പിന്റെ നടുവിൽനിന്ന് 'മോശെ', 'മോശെ' എന്ന് വിളിച്ചു. വളരെ വ്യക്തമായ കാര്യങ്ങൾ സൂചിപ്പിക്കുന്നതിനായി വേദപുസ്തകത്തിൽ കാണുന്ന ഒരു ശൈലിയാണ് ഒരു വാക്കോ ഒരു പേരോ ഒന്നിൽ കൂടുതൽ പ്രാവശ്യം ഉപയോഗിക്കുന്നത്. യേശു പലപ്പോഴും 'ആമ്മീൻ', 'ആമ്മീൻ' എന്ന് ഉപയോഗിച്ചിട്ടുണ്ട്. ശമുവേൽ ബാലനെ ഏലിപുരോഹിതന്റെ ഭവനത്തിൽ വച്ച് നാലാമത് ദൈവം വിളിക്കുന്നത് 'ശമുവേലെ, 'ശമുവേലെ' എന്നാണ്.

യഹോവ മോശെയോട് പറയുന്നത്: ''നീ നിൽക്കുന്ന സ്ഥലം വിശുദ്ധമാകയാൽ കാലിൽനിന്ന് ചെരിപ്പ് അഴിച്ചുകളക" എന്നാണ്. ദൈവസാന്നിദ്ധ്യം വിശുദ്ധിയുടെ ഇടമാണ്. യഹോവ മോശെയ്ക്ക് തന്നെത്തന്നെ വെളിപ്പെടുത്തുന്നത് അബ്രാഹാമിന്റെയും യിസ്സഹാക്കിന്റെയും യാക്കോബിന്റെയും മോശെയുടെ പിതാവിന്റെയും ദൈവമായിട്ടാണ്. പിതാക്കന്മാരുടെ ദൈവം എന്നത് എന്നും യിസ്രായേൽമക്കൾക്ക് അഭിമാനം ഉളവാക്കുന്ന വസ്തുതയാണ്. ദൈവത്തെ നേരിട്ട് നോക്കുവാൻ ഭയപ്പെട്ടതിനാൽ മോശെ തന്റെ മുഖം മൂടുന്നതായി കാണാം. യഹോവ മോശെയോട് അരുളിച്ചെയ്യുന്നത് മിസ്രയീമിലുള്ള ജനത്തിന്റെ കഷ്ടത താൻ കണ്ടു എന്നും, അവരുടെ നിലവിളി കേട്ടു എന്നും ആണ്.

യിസ്രായേൽമക്കളെ മിസ്രയീമ്യരുടെയും ഫറവോന്റെയും അടിമത്തത്തിൽനിന്ന് വിടുവിക്കുന്നതിനും അവരെ പാലും തേനും ഒഴുകുന്ന കനാൻനാട്ടിലേക്ക് കൊണ്ടുപോകുന്നതിനുമുള്ള ഉത്തരവാദിത്വം ഏല്പിച്ച് മോശെയെ മിസ്രയീമിലേക്ക് അയക്കുവാനുള്ള ദൈവത്തിന്റെ വലിയ പദ്ധതി നമുക്കിവിടെ കാണാം. അപ്പോഴാണ് മോശെയുടെ തടസ്സവാദങ്ങൾ ഒന്നൊന്നായി കടന്നുവരുന്നത്. മോശെ ആദ്യം പറയുന്നത് ഈ വലിയ ചുമതല നിർവ്വഹിക്കുവാൻ തക്ക കഴിവ് തനിക്കില്ല എന്നാണ്. ദൈവം കൂടെ ഇരിക്കാം എന്ന് പറയുമ്പോൾ ദൈവത്തിന്റെ പേർ മോശെ ചോദിക്കുകയാണ്. വേദപുസ്തകത്തിൽ കാണുന്ന ഏറ്റം ആശയഗംഭീരമായ ഉത്തരമാണ് തന്റെ പേരായി ദൈവം മോശെയെ അറിയിക്കുന്നത്: *"ഞാൻ ആകുന്നവൻ ഞാൻ ആകുന്നു; ഞാൻ ആകുന്നു എന്നുള്ളവൻ എന്നെ നിങ്ങളുടെ അടുക്കൽ അയച്ചിരിക്കുന്നു എന്നിങ്ങനെ നീ യിസ്രയേൽമക്കളോട് പറയണം എന്ന് കല്പിച്ചു"* (പുറ. 3:14). മോശെ യിസ്രായേൽമക്കളോട് പറയേണ്ടുന്ന കാര്യങ്ങൾ വളരെ സ്പഷ്ടമായി ദൈവം മോശെയ്ക്ക് വിശദീകരിച്ചുകൊടുക്കുന്നു. അവരുടെ പിതാക്കന്മാരോടു വാഗ്ദത്തം ചെയ്ത പാലും തേനും ഒഴുകുന്ന ദേശത്തേക്ക് അവരെ കൊണ്ടുപോകുന്ന ദൗത്യം മോശെയെ ഭരമേല്പിക്കുന്നു. ഇപ്പോൾ ആ ദേശം കനാന്യർ, ഹിത്യർ, അമോര്യർ, പെരിസ്യർ, ഹിവ്യർ, യെബൂസ്യർ എന്നിവർ അധിവസിക്കുന്ന ഒരു പ്രദേശമാണ്. മിസ്രയീമിലെ കഷ്ടതയിൽനിന്നും യിസ്രായേൽ ജനതയെ വിടുവിച്ച് ഈ പ്രദേശത്തേക്കാണ് കൊണ്ടുവരേണ്ടത്. ഫറവോൻ ഇതിന് സമ്മതിക്കുന്നില്ല എങ്കിൽ യഹോവയുടെ കയ്യാൽ അത്ഭുതം പ്രവർത്തിച്ച് ഈ വിടുതൽ സാദ്ധ്യമാക്കും എന്നും യഹോവ മോശെയോട് പറയുന്നു.

മോശെ ദൈവത്തോട് പറയുന്നത് ജനം താൻ പറയുന്ന കാര്യങ്ങൾ വിശ്വസിക്കാൻ ഇടയില്ല എന്നാണ്.

*(ശേഷം പേജ് 20-ൽ)*

